5—10—'55.

# മലങ്കരസഭ

പുസ്തകം 9 1955 ഒക്ടോബർ ലക്കം 12



ഗോവായുടെ സ്വാതന്ത്ര്യത്തിനു വേണ്ടി സമരം ചെയ്ത
മാർ അൽവാറീസ് മെത്രാപ്പാലീത്താ തിരുമനസ്സുകൊണ്ട്

# വിഷയവിവരം



# വിശേഷദിവസങ്ങൾ

**ഒക്ടോബർ 16മുതൽ നവംബർ 15 വരെ.**

ഒക്ടോബർ. 16. സ്ലീബാപ്പെരുന്നാളിനു ശേഷം 5-ാം ഞായറാഴ്ച

18. മാർ ലൂക്കോസ് ഏവൻഗേലീസ്തായുടെ ഓർമ്മ

20. മാർ ബസ്സേലിയോസ് മഫ്രിയാനാ ബാവായുടെ ഓർമ്മ, (കണ്ടനാട്ട് പള്ളി.)

23. ഹല്ലായുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ, സ്ലീബപ്പെരുന്നാളിനു ശേഷം 6-ാം ഞായറാഴ്ച

30. കൂദോശ് ഈത്തോ ഞായറാഴ്ച

നവമ്പർ. 1. സകല പരിശുദ്ധന്മാരുടെയും പരിശുദ്ധകളുടെയും സകല രക്ത സാക്ഷികളുടെയും ഓർമ്മ

2. വി. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പരുമല പള്ളി)കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (ആലുവാ സിമ്മനാരി)

6. ഹൂദോസ് ഈത്തോ ഞായറാഴ്ച.

13. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ, സ്കറിയായോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

14. മാർ പീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.

---

## ഇനിയും വരിസംഖ്യ അയച്ചിട്ടില്ലാത്തവരുടെ ശ്രദ്ധയ്ക്കു്

"മലങ്കരസഭ"യുടെ ഈ വർഷത്തെ വരിസംഖ്യ അയക്കാനുണ്ടായിരുന്നവരിൽ ഭൂരിപക്ഷമാളുകളും കഴിഞ്ഞ ലക്കത്തിലെ ഞങ്ങളുടെ അഭ്യർത്ഥനപ്രകാരം ഈ ആണ്ടത്തെ വരിസംഖ്യ അയച്ചുതന്നു എന്ന വിവരം കൃതജ്ഞതാപൂർവം പ്രസ്താവിക്കുവാൻ ഇടയായതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. ഇനിയും കുറച്ചു പേർ കൂടി മാത്രമേ കുടിശികക്കാരായുള്ളൂ. ഈ ലക്കത്തോടുകൂടി മാസികയുടെ 12-ാം പുസ്തകം പൂർത്തിയാകയാണെന്ന് ഓർക്കുമല്ലോ. ഇനിയും വരിസംഖ്യ അയച്ചു തന്നിട്ടില്ലാത്തവർ ഈ 12-ാം ലക്കം കിട്ടിയാൽ എത്രയും വേഗം വരിസംഖ്യ അയച്ചുതന്നു സഹായിക്കുമെന്നു വിശ്വസിക്കുന്നു.

വി. പി. അയയ്ക്കുന്നതു് ഞങ്ങൾക്ക് എത്രയും അസുഖകരമാണ് എന്നു് അറിയാമല്ലോ. അതിനാൽ വി. പി. ക്കായി കാത്തിരിക്കാതെ വരിസംഖ്യ 3രൂപാ മണി ആർഡറായി അയച്ചുതരണമെന്നു് പ്രത്യേകം അപേക്ഷിക്കുന്നു.

മാനേജർ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

| പുസ്തകം 9 | 1956 ഒക്ടോബർ | ലക്കം 12. |
|---|---|---|

പത്രാധിപലേഖനം

## ഗോവായുടെ സ്വാതന്ത്ര്യം

ഗോവായുടെ സ്വാതന്ത്ര്യത്തിനു വേണ്ടി ഇപ്പോൾ ഇന്ത്യയിലെ വിവിധ രാഷ്ട്രീയ കക്ഷികൾ വിഭാഗീയ ചിന്ത കൂടാതെ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്തുകൊണ്ടിരിക്കയാണല്ലൊ. ഗോവായിലെത്തിയ ഇന്ത്യൻ സത്യഗ്രഹികളെ മർദ്ദിക്കുന്നതിനും വെടി വയ്ക്കുന്നതിനുപോലും അവിടത്തെ പോർട്ടുഗീസ് അധികാരികൾ മടിച്ചില്ല. ഇന്ത്യയുടെ ഒരു ഭാഗമായ ഗോവായിലെ പോർട്ടുഗീസ് അധികാരം കേവലം നേരിയ ഒരു നൂലിൽ മാത്രം തങ്ങിനിൽക്കുന്ന ഈ അവസരത്തിൽ പോലും മൃഗീയമായ മർദ്ദന പരിപാടികൾ സ്വീകരിക്കാൻ മടിക്കാത്ത പോർട്ടുഗീസുകാർ അവരുടെ ആധിപത്യം സ്ഥാപിതമായ കാലത്ത് ഇന്ത്യയിലെ നാട്ടുക്രിസ്ത്യാനികളോട് ഏതുവിധം പെരുമാറിയിരിക്കുമെന്നുള്ളത് നമുക്ക് ഊഹിക്കാവുന്നതാണല്ലൊ. പോർട്ടുഗീസ് അധികാരം സ്ഥാപിക്കുന്നതോടൊപ്പം റോമാസഭ സ്ഥാപിച്ചു ശക്തിപ്പെടുത്തുക എന്നതും അവരുടെ ഉദ്ദേശമായിരുന്നു. ഈ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി അവർ അനാഥശാലകളും, സ്കൂളുകളും കോളജും, മററും സ്ഥാപിച്ചു. സൗജന്യ വിദ്യാഭ്യാസവും ധനസഹായവും വാഗ്ദാനം ചെയ്തു. ലത്തീൻ ഭാഷ നിർബന്ധപൂർവ്വം അഭ്യസിപ്പിച്ചു. 16—ാം നൂററാണ്ടിൽ ഇവിടെ പേർഷ്യായിൽ നിന്നും വന്നു ഭരിച്ചിരുന്ന യൗസേഫ് എന്ന ഒരു മെത്രാനെ അന്നത്തെ ഗോവായിലെ പറങ്കി ആർച്ചുബിഷപ്പ് ഗോവായിൽ കൊണ്ടുപോയി ബന്ധിച്ച് പോർട്ടുഗലിലേക്ക് അയച്ചു. ഇവിടെ എത്തിയ മാർ അബ്രഹാം എന്ന ഒരു മെത്രാനെ റോമിലേക്കയച്ചു. പോർട്ടുഗലിലേക്ക് അയച്ച യൗസേപ്പുമെത്രാൻ തിരിച്ചു വരുകയും അദ്ദേഹം വീണ്ടും പഴയവിശ്വാസം പുലർത്താൻ ശ്രമിക്കകയാൽ അദ്ദേഹത്തെ റോമിലേക്കു കൊണ്ടുപോകയും അദ്ദേഹം പാപ്പായുടെ വിശുദ്ധ വാളിനു ഇരയായിത്തീരുകയും ചെയ്തു.

യൂറോപ്പിലേക്കു നാടുകടത്തപ്പെട്ട മാർ അബ്രഹാം മാർ പാപ്പായെ കീഴ്വഴങ്ങി ജീവിച്ചുകൊള്ളാമെന്ന് ഉപായം പറഞ്ഞു വീണ്ടും മലങ്കരയ്ക്കു പോന്നു. അദ്ദേഹം നാടുകടത്തപ്പെട്ട അവസരത്തിൽ ബാബിലോന്യ പാത്രിയർക്കീസിനു അയച്ച കത്തിൽ പോർട്ടുഗീസുകാരുടെ ഉപദ്രവത്തെ സംബന്ധിച്ച് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "അടകല്ലിനു മീതെ കൂടമെന്നതുപോലെ പോർട്ടുഗീസുകാർ എൻെറ തലയ്ക്കു മീതെ നിൽക്കുകയായിരുന്നു" പിന്നീടു വന്ന മാർ ശെമഒൻ മെത്രാനെയും പറങ്കികൾ നാടുകടത്തി.

പുരാതനസുറിയാനി സഭയെ പൂർണ്ണമായി റോമയിൽ ലയിപ്പിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടുകൂടി പ്രവർത്തിച്ച ഗോവൻ ആർച്ചുബിഷപ്പ് മെനസ്സിസിനെപ്പററി അറിയാത്തവർ വളരെ ചുരുങ്ങുമല്ലൊ. മലങ്കരസഭയുടെ ആത്മീക മേലദ്ധ്യക്ഷത മൂന്നാംനൂററാണ്ടുമുതൽ വഹിച്ചുവന്ന പൗരസ്ത്യകാതോലിക്കായാൽ അയക്കപ്പെടുന്ന മെത്രാന്മാർ ഇന്ത്യയിൽ കാലുകുത്താതിരിക്കത്തക്കവണ്ണം അവരെ മാർഗ്ഗമദ്ധ്യത്തിൽ തന്നെ പിടിച്ചു തിരിച്ചയയ്ക്കുന്നതിനും തിരിച്ചു പോകാൻ മടിക്കുന്നവരെ പിടിച്ചു ദണ്ഡനസ്ഥലത്ത് എത്തിക്കുന്നതിനും പേർഷ്യൻ ഉൾക്കടലിൽ വേണ്ട കാവലാക്കിയശേഷം മലങ്കരയിലെ ദേശീയക്രിസ്ത്യാനികളെ ഒന്നടങ്കം പറങ്കിവിശ്വാസത്തിൽ കൊണ്ടുവരത്തക്കവണ്ണം വേണ്ട പരിപാടികൾ ആസൂത്രണം ചെയ്യുന്നതിനും അദ്ദേഹം പ്രവർത്തനമാരംഭിച്ചു. ഇവിടത്തെ സഭാനായകനായ ഗീവറുഗീസ് അർക്കദിയാക്കോനെയും സഭയേയും ആകമാനം അദ്ദേഹം വശീകരിക്കയും 1599—ൽ ഉദയമ്പേരൂർ സുന്നഹദോസ് കൂട്ടി റോമാവിശ്വാസം അംഗീകരിപ്പിക്കയും ചെയ്തു. ഇന്നു ഇവിടത്തെ റീത്തുകാർ ചെയ്യുന്നപ്രകാരം പണംകൊടുത്തുതന്നെ ഒട്ടനവധിയാളുകളെ മെനേസീസ് റോമീകരിച്ചു. നമ്മുടെ സഭ വകയായ അമൂല്യഗ്രന്ഥങ്ങൾ തീ

ജിലിട്ട നശിപ്പിച്ചു. ഗോവായിൽ ദണ്ഡനസ്ഥലം സ്ഥാപിച്ച്, വഴങ്ങാതെ വന്ന പലരെയും കഠിനമായി ദണ്ഡിപ്പിച്ചു.

1653—ൽ പൗരസ്ത്യ സിംഹാസനത്തുങ്കൽ നിന്നും വന്ന അഹത്തുള്ളോ (ഈത്താലാഹാ) എന്ന പിതാവിനെ പറങ്കികൾ കടലിൽ കെട്ടിതാഴ്ത്തിക്കൊന്നു. ഗോവായിൽ കൊണ്ടുപോയി അഗ്നിക്കിരയാക്കി എന്നും ചരിത്രകാരന്മാർ പ്രസ്താവിക്കുന്നുണ്ട്. ഇങ്ങനെ പോർട്ടുഗീസുകാർ രാഷ്ട്രീയമായും മതപരമായുള്ള ആധിപത്യം അക്രമമായ മാർഗ്ഗങ്ങളിൽ കൂടിയാണ് ഇവിടെ സ്ഥാപിച്ചതു്.

ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഇന്ത്യൻ ജനത ആഗ്രഹിക്കുകയും ധർമ്മസമരം ചെയ്കയും ചെയ്തപ്രകാരം ഗോവായുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിനു് ഗോവൻ ജനതയും ആഗ്രഹിച്ചിരുന്നു. ആ ജനഹൃദയങ്ങളിലെ അഭിലാഷങ്ങളെയെല്ലാം അടിച്ചു താഴ്ത്തുകയാണ് പോർട്ടുഗീസുകാർചെയ്തിട്ടുള്ളതു്. ഇപ്പോൾ ഇന്ത്യസ്വതന്ത്രയായിപുരോഗമിക്കുന്നതു കണ്ടു് ഇന്ത്യയിൽപെട്ട ഗോവാ ഇന്ത്യയോടു ചേൎന്നു നിൽക്കാൻ അങ്ങേയററം ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്കയാണ്. ഈ രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുവേണ്ടി 66 വർഷം മുമ്പ് റോമാവിശ്വാസത്തെ വലിച്ചെറിഞ്ഞു നമ്മുടെ സഭയോടു പുനരൈക്യപെട്ട ഒരു വൈദിക ശ്രേഷ്ഠൻ ശ്രമിച്ചിരുന്നതായി കഴിഞ്ഞ സെപ്റ്റംബർ 12—ാംതീയതി പ. കാതോലിക്കാബാവാതിരുമനസ്സുകൊണ്ടു പി. ററി. ഐ. യുമായുള്ള ഒരു അഭിമുഖസംഭാഷണമദ്ധ്യേ പ്രസ്താവിക്കയുണ്ടായല്ലോ. ആ വൈദികശ്രേഷ്ഠൻ നമ്മുടെ സഭാചരിത്രത്തിൽ വിപുലമായ നിലയിൽ പുരാതന വിശ്വാസത്തോടു പുനരൈക്യപ്പെടുവാൻ നേതൃത്വം നൽകിയ ഫാദർ അൽവാറീസ്— പിന്നീടു—മാർ യൂലിയോസ് അൽവാറീസ് മെത്രാപ്പോലീത്താ ആയിരുന്നു. 1887—ൽ അനേകശതം ജനങ്ങളോടുകൂടി അദ്ദേഹം നമ്മുടെ സഭയിലേക്കു ചേൎന്നു.

ഫാദർ അൽവാറീസിനെയും അനുയായികളെയും പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ സ്വീകരിക്കയും അങ്ങനെ ബ്രഹ്മവാറിൽ ഒരു ഇടവക സ്ഥാപിതമാകയും ചെയ്തു. 1889—ൽ ഫാദർ അൽവാറീസ് മാർ യൂലിയോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. മലങ്കരയ്ക്കു വെളിയിൽ ഇന്ത്യാ സിലോൺ മുതലായ സ്ഥലങ്ങളിലെ ഭരണം അദ്ദേഹമാണു നിർവ്വഹിച്ചതു്. അദ്ദേഹം പുനരൈക്യപ്പെട്ടതുമുതൽ ഗോവായിലെ പോർട്ടുഗീസ് അധികാരികളും റോമാക്കാരും അദ്ദേഹത്തെ പലവിധത്തിൽ പീഡിപ്പിച്ചുകൊണ്ടിരുന്നു. ഒരവസരത്തിൽ അദ്ദേഹം പ്രാണരക്ഷാർത്ഥം ഓടി ഗോവൻ അതിർത്തി കടന്നു് ഇന്ത്യയിൽ അഭയം പ്രാപിക്കേണ്ടി വന്നു. തിരിയെ റോമാസഭയിൽ ചേരുന്നതിനുണ്ടായ പ്രലോഭനങ്ങളെയെല്ലാം അദ്ദേഹം അതിജീവിച്ചു.

ഏകദേശം അരനൂററാണ്ടുകാലം പല പീഡകളും ക്ലേശങ്ങളും സഹിച്ചു നമ്മുടെ സഭയേ ആത്മാർത്ഥതയോടും വിശ്വസ്തതയോടും കൂടിസേവിച്ച മാർ അൽവറീസ് മെത്രാപ്പോലീത്താ വിപ്ളവകരമായ ഒരദ്ധ്യായമാണു നമുക്കു തുറന്നുതന്നതു്. 1921—ൽ അദ്ദേഹം ഗോവാ സന്ദർശിച്ചു. ഗോവായുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിനുവേണ്ടി പോരാടുന്നതിനുള്ള കരുക്കൾ കൂട്ടുന്നതിനാണ് അദ്ദേഹം ഈ അവസരത്തിൽ ഗോവ സന്ദർശിച്ചതു്. ഈ ഉദ്ദേശത്തോടുകൂടിത്തന്നെ അദ്ദേഹം ഗോവായിൽ ഒരു പ്രസ്സും ഒരു ദിനപ്പത്രവും ആരംഭിക്കുന്നതിനു മുൻകൈയെടുത്തു പ്രവർത്തിച്ചു. ഗോവായിലെ പൗരന്മാരുടെ സ്നേഹബഹുമാനങ്ങൾക്കു് അദ്ദേഹം താമസംവിനാ പാത്രമായിത്തീർന്നു. വർദ്ധിച്ചുവന്ന അദ്ദേഹത്തിന്റെ പൊതുജനസമ്മിതിയിൽ സംശയാലുക്കളായ ഗോവൻഗവർമ്മെൻറധികാരികൾ മാർ അൽവാറീസ് തിരുമേനിയെ പിടിക്കുകയും കാരാഗൃഹത്തിലടക്കുകയും ചെയ്തു. 1923—ൽ കാരാഗൃഹത്തിൽ കിടന്നുതന്നെ അദ്ദേഹം ലോകത്തോടു അന്ത്യയാത്ര പറഞ്ഞു. ഗോവായിലെ പൗരന്മാർ അദ്ദേഹത്തിന്റെ സ്ഥാനത്തിനും ബഹുമാനത്തിനും ചേർന്നവണ്ണം അദ്ദേഹത്തെ ആഡംബരപൂർവം കബറടക്കി. അദ്ദേഹത്തോടു കൂടിനിന്ന പട്ടക്കാർ ആ ശുശ്രൂഷ നിർവഹിച്ചു. ഗോവായിലെ പബ്ളിക്ക സെമിറററിയിൽ അന്ത്യവിശ്രമം കൊള്ളുന്ന അദ്ദേഹം ഗോവൻ ഗവർമ്മെൻറു് അന്നു ചെയ്തതും ഇന്നു ചെയ്തുകൊണ്ടിരിക്കുന്നതുമായ മർദ്ദനങ്ങളിൽ നിന്നും ഇന്ത്യയിൽ നിന്നും പിൻവാങ്ങുന്നതിനു് ആവശ്യപ്പെട്ടുകൊണ്ടിരിക്കയാണ് എന്നു നമുക്കു വിചാരിക്കാം. അദ്ദേഹത്തിന്റെ കബറിടത്തിൽ പൊതുജനങ്ങളുടെ വകയായി ഒരു മാർബിൾ കുരിശു സ്ഥാപിച്ച് അതിൽ ലിഖിതങ്ങൾ കൊത്തിയിട്ടുണ്ടു്. മലങ്കര ഓർത്തഡോക്സ് സഭയോടു പുന

# വാർത്തകളും കുറിപ്പുകളും

## കോപ്റ്ററിക്ക പാത്രീയർക്കീസ് സ്ഥാനഭ്രഷ്ടനായി

കെയ്റോ, 28-9-55.

കോപ്ററിക്ക് (ഈജിപ്റ്റായ) സഭയുടെ പാത്രിയർക്കീസ് ആയ അംബാസ് യൂസാബ് തിരുമേനിയെ പാത്രിയർക്കീസ് സ്ഥാനത്തു നിന്നു സുന്നഹദോസ് ബഹിഷ്ക്കരിച്ചിരിക്കുന്നു. സെൻറു മാർക്ക് കോപ്ററിക്ക് സഭ സ്ഥാപിച്ചശേഷം ഒരു പാത്രിയർക്കീസിനെ സ്ഥാനഭ്രഷ്ടനാക്കുന്നതു ഇദംപ്രഥമമാണ്. സ്ഥാനഭ്രഷ്ടനായ പാത്രിയർക്കീസ് മരിക്കുന്നതുവരെ പുതിയ ഒരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുന്നതല്ല. എന്നാൽ സുന്നഹദോസ് തെരഞ്ഞെടുത്ത മൂന്നു ബിഷപ്പന്മാരടങ്ങിയ ഒരു റീജൻസി കൗൺസിൽ പാത്രിയർക്കീസിൻെറ ജോലികൾ നിർവ്വഹിക്കുന്നതാണ്.

ഈജിപ്റ്റ്, എത്യോപ്യാ, സുഡാൻ, ഗോൾഡ് കോസ്റ്റ്, ദക്ഷിണാഫ്റിക്ക എന്നീ രാജ്യങ്ങളിലാ




യി 30 ലക്ഷം അംഗങ്ങൾ കോപ്ററിക്ക് സഭയിലുണ്ടു്. കെയിറോയിൽ നിന്നു് 235 മൈൽ തെക്കു് അസ്യൂത്തു് എന്ന സ്ഥലത്തുള്ള അൽമൊഹറാക്ക് ദേവാലയത്തിൽ സ്ഥാനഭ്രഷ്ടനായ പാത്രിയർക്കീസ് ശിഷ്ടജീവിതം കഴിച്ചുകൂട്ടുന്നതാണ്.

(മലയാളമനോരമ, 29-9-55.)

---

ഐക്യപ്പെട്ട സ്വാതന്ത്ര്യസേവനം അനുഷ്ഠിച്ചിട്ടുള്ള ആ ധീരദേശാഭിമാനിയും സത്യ ഇടയനുമായ സഭാപിതാവു ഗോവയുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിനു വേണ്ടി 34 വർഷം മുമ്പു പോരാട്ടം ചെയ്ത വസ്തുത ഇന്നത്തെ സ്വാതന്ത്ര്യപ്രേമികളായ ദേശഭക്തരെ കോൾമയിർ കൊള്ളിക്കതന്നെ ചെയ്യും, സംശയമില്ല. അദ്ദേഹത്തിൻെറ ചരിത്രം ഓർത്തഡോക്സുകാരായ നമ്മെയും അഭിമാനപുളകിതരാക്കുന്നു. ഗോവായിലെ പബ്ളിക്ക സെമിത്തേരിയിൽ അന്ത്യവിശ്രമം കൊള്ളുന്ന ആ വന്ദ്യപിതാവിൻെറ ഭൗതികാവശിഷ്ടങ്ങൾ അവിടെനിന്നും ബ്രഹ്മവാറിൽ നമ്മുടെ ദേവാലയത്തിൽ കൊണ്ടുവന്നു ഒരു അമൂല്യനിധിയെന്ന നിലയിൽ നിക്ഷേപിക്കേണ്ടതാണ് എന്നത്രേ ഞങ്ങളുടെ അഭിപ്രായം.

മാർ യൂലിയോസ് അൽവാറീസ് മെത്രാപ്പോലീത്താതിരുമേനിയുടെ സേവനങ്ങളെ അനുസ്മരിച്ചുകൊണ്ടാണ് ഇന്നു പോർട്ടുഗീസുകാർ നടത്തുന്ന കഠിനമർദ്ദനങ്ങളെ അപലപിച്ചുകൊണ്ടു സെപ്റ്റംബർ 12—ാം തീയതി പി. ററി. ഐ പ്രതിനിധിയോടു പരിശുദ്ധ പൗരസ്ത്യ കാതോലിക്കാബാവാ തിരുമേനി കല്പിച്ചതു് "കിഴക്കൻ പ്രദേശങ്ങളുടെ പശ്ചിമമേധാവിത്വത്തിനു വഴിതെളിച്ച പോർട്ടുഗീസുകാർ ക്രിസ്തുമതത്തെ സംരക്ഷിക്കയല്ല നേരേമറിച്ചു മലബാർ തീരത്തെ ദേശീയ ക്രിസ്ത്യാനികളെ പൈശാചികമായ രീതിയിൽ പീഡിപ്പിക്കയാണുണ്ടായ"തെന്നാണ്.

## ഗോവൻ പ്രശ്നത്തെപ്പററി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി

വ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് പി. ടി. ഐ-യുമായുള്ള ഒരഭിമുഖസംഭാഷണത്തിൽ പോർട്ടുഗീസ് ഭടന്മാർ ഇന്ത്യൻ സത്യഗ്രഹികളോടു കാണിച്ച കിരാതത്വത്തിൽ അത്ഭുതം പ്രകടിപ്പിച്ചിരിക്കുന്നു. കിഴക്കൻ പ്രദേശങ്ങളുടെ പശ്ചിമ മേധാവിത്വത്തിനു വഴിതെളിച്ച പോർട്ടുഗീസുകാർ ക്രിസ്തുമതത്തെ ഒരിക്കലും സംരക്ഷിച്ചിട്ടില്ലെന്നും,

നേരെ മറിച്ചു മലബാർ തീരത്തെ ദേശീയക്രിസ്ത്യാനികളെ പൈശാചികമായ രീതിയിൽ പീഡിപ്പിക്കയാണുണ്ടായിട്ടുള്ളതെന്നും തിരുമേനി പറഞ്ഞു. പോർട്ടുഗലിലെ ജനങ്ങൾ അജ്ഞാനികളായിരുന്ന കാലത്തുപോലും ഇന്ത്യയിൽ ക്രിസ്തുമതം തഴച്ചു വളർന്നിരുന്നു എന്നും തിരുമേനി തുടർന്നു പറഞ്ഞു. ഗോവായിൽ നിന്നും പുറംതള്ളപ്പെട്ട ഒരു ഓർത്തഡോക്സ് ബിഷപ്പ് ഗോവായുടെ സ്വാതന്ത്ര്യത്തിനു വേണ്ടി ചെയ്ത പരിശ്രമങ്ങളേയും തിരുമേനി അനുസ്മരിക്കയുണ്ടായി.

## 'ആനന്ദപ്പിള്ളി പള്ളി കക്ഷിവഴക്കുകൾ അവസാനിച്ചു'

ഈ ഹെഡിംഗിൽ ഈ സെപ്റ്റംബർ ലക്കം "മലങ്കരസഭ"യിൽ ചേർത്തിരുന്ന വാർത്തയുടെ അവസാനഭാഗത്ത്, "മാർ ക്രൂറിലോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ആനന്ദപ്പിള്ളി പള്ളിയിലെ പട്ടക്കാരായ ദിവ്യശ്രീ തെക്കേമുറിയിൽ ലൂക്കോസ് കത്തനാരും, ദിവ്യശ്രീ കാഞ്ഞിരിക്കാട്ട് സ്ക്കറിയാ കത്തനാരും ഇപ്പോൾ നിയമിക്കപ്പെട്ടിട്ടുള്ള ദിവ്യശ്രീ പിലാംകാലായിൽ ഗീവർഗ്ഗീസ് കത്തനാരും ചേർന്ന് ആഗസ്റ്റ് 19-ാംനു- വി. മൂന്നിന്മേൽ കുർബാന അർപ്പിക്കുകയും''........എന്നു ചേർത്തിരിക്കുന്നതു ശരിയല്ല. പിലാംകാലായിൽ അച്ചനെ ആ പള്ളിയിൽ ചേർത്തു നടത്തുന്ന കാര്യത്തെപ്പററി ആലോചിക്കുന്നതിനായി മാർ ക്രൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട പൊതുയോഗത്തിൽ, ആ പള്ളിയിൽ എല്ലാ ഞായറാഴ്ചകളിലും തവണകൾ മുടക്കം കൂടാതെ നടത്തിക്കൊണ്ടുപോകുന്നതിനു് കല്ലൂപ്പാറക്കോട്ടു പള്ളിയിലെ ഒരു പട്ടക്കാരനായ ദി. ശ്രീ കൊന്നയിൽ ഏബ്രഹാം കത്തനാരും, പറക്കോട്ടു പള്ളിയിലെ ഒരു പട്ടക്കാരനായ ദി. ശ്രീ വല്യത്തു് ഫീലിപ്പോസ് കത്തനാരും കൂടി ആനന്ദപ്പിള്ളി പള്ളിയിൽ തവണ കൊടുത്തു നിയമിക്കണമെന്നുള്ള ഇടവകക്കാരുടെ ആഗ്രഹം യോഗാദ്ധ്യക്ഷനായ തിരുമേനിയെ അറിയിക്കുകയും തിരുമനസ്സുകൊണ്ടു് അയതനുവദിക്കുകയും അങ്ങിനെ ഒരു നിശ്ചയവും യോഗത്തിൽ പാസ്സാക്കി രേഖപ്പെടുത്തുകയും ചെയ്തതിനെ അടിസ്ഥാനമാക്കി, തിരുമേനിയുടേയും തെക്കേമുറിയിൽ അച്ചന്റേയും കാഞ്ഞിരക്കാട്ടച്ചന്റേയും സാന്നിദ്ധ്യത്തിൽ, പുതുതായി നിയമിക്കപ്പെട്ട മൂന്നച്ചന്മാരും ചേർന്നാണു് വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചതു് എന്നുള്ള വസ്തുത അടുത്ത ലക്കം മാസികയിൽ തിരുത്തി ചേർത്തുകാണ്മാനാഗ്രഹിക്കുന്നു.

—സി. ററി. കോശി മുതലാളി, അടൂർ.

## 'സ്ളീബായുടെ ദാസന്മാർ'
### 31—ാം വാർഷികോൽസവം

(ഒരു ലേഖകൻ) മുളന്തുരുത്തി, 15-9-55.

ഈ മിഷനറി സമൂഹത്തിന്റെ 31-ാം വാർഷികോത്സവം ഇന്നലെ സ്ളീബാപ്പെരുന്നാളിൽ കർമ്മേൽ ദയറായിൽ വച്ചു് മാർ മാത്യൂസ് ക്രൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിലും, മാർ പത്രോസ് ഒസ്താത്തിയോസ് തിരുമനസ്സിലെ സാന്നിദ്ധ്യത്തിലും വളരെ മോടിയായി കൊണ്ടാടിയിരിക്കുന്നു. വേദവായനക്കു ശേഷം വായിക്കപ്പെട്ട അച്ചടിച്ച റിപ്പോർട്ടിൽ നിന്നു് 25 സ്ളീബാദാസന്മാരും 100 സഹകരണമെമ്പറന്മാരും, 9 ഭദ്രാസന ഇടവകകളിലായി ഇരുപതിനായിരം പുതുക്രിസ്ത്യാനികളും 100-ൽ അധികം സ്കൂൾകുട്ടികളും സമൂഹത്തിനുണ്ടെന്നും, വാർഷികസഞ്ചാരയോഗങ്ങളിൽ ആയിരം സാധുവിധവകൾക്കും രോഗികൾക്കും, കുരുടർക്കും സ്കൂൾകുട്ടികൾക്കും കോടി വസ്ത്രം കൊടുത്തിട്ടുണ്ടെന്നും വ്യക്തമായി. പ്രഫസർ ടി. വി. ജോൺ കത്തനാർ, എം. വി. ജോർജ് ശെമ്മാശ്ശൻ, മാത്യു ഇഞ്ചക്കലോടി, കെ. പി. പത്രോസ് എ ന്നി വ ർ പ്ര സം ഗി ച്ചു. ഒടുവിൽ "ജയിക്കുമേ സുവിശേഷലോകം'' എന്ന പാട്ടും, ലോകത്തിന്റെയും സഭയുടെയും സമാധാനത്തിനു വേണ്ടിയുള്ള പ്രാർത്ഥനയും, തിരുമേനിമാരുടെ ആശീർവാദവും, പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലേക്കുള്ള ചീയേഴ്സ് വിളിയും, ഘോഷയാത്രയും കഴിഞ്ഞു് നാനാഭാഗങ്ങളിൽ നിന്നും വന്നിരുന്ന പുതുക്രിസ്ത്യാനികൾ ഉൾപ്പെട്ട സ്ത്രീപുരുഷന്മാരുടെ വമ്പിച്ച ജനക്കൂട്ടം പിരിഞ്ഞു.

## ക്വാലാലമ്പൂർ, മലയാ

ഇവിടെ ക്വാലാലമ്പൂരിലുള്ള നമ്മുടെ പള്ളി കെട്ടിടത്തിന്റെ പണി ഊർജ്ജിതമായി നടന്നുകൊണ്ടിരിക്കുന്നു. രണ്ടു മാസങ്ങൾക്കകം പൂർത്തിയാക്കാമെന്നത്രെ ഞങ്ങളുടെ ആശ. അടങ്കൽ അമ്പതിനായിരം രൂപാ ആകുന്നു. ഞങ്ങൾ പരമാവധി പരിശ്രമിക്കുന്നു. ദൈവം അത്ഭുതകരമായി ഞങ്ങളെ സഹായിച്ചു നടത്തുന്നു.—വികാരി ദിവ്യശ്രീ. ഫാദർ കെ. ഏ. ജോർജിന്റെ ഒരു എഴുത്തിൽ നിന്നു്. 16-9-1955.

(ശേഷം 25—ാം പേജിൽ)

# വിശുദ്ധ കർബ്ബാനയിലെ യേശുമിശിഹായുടെ സാന്നിദ്ധ്യം

(ഫാദർ ററി. വി. ജോൺ എം. ഏ. എൽ. ററി)

"അഞ്ചാമത്തെ തുബദേൻ" എന്ന ലേഖനം ഈലക്കത്തിൽ പ്രസിദ്ധം ചെയ്യുന്നതാണെന്നു കഴിഞ്ഞ ലക്കത്തിൽ ഫാദർ ററി. വി. ജോൺ എഴുതിയിരുന്നല്ലൊ. പ്രസ്തുത ലേഖനം ഇവിടെ കിട്ടിയിട്ടുണ്ട്. വി. കുർബാനയിലെ യേശുമിശിഹായുടെ സാന്നിദ്ധ്യം എന്ന ഈ ലേഖനം ഈ അവസരത്തിൽ പ്രത്യേകം പ്രാധാന്യം അർഹിക്കുന്നതാകയാൽ അതു ഈ ലക്കത്തിൽ പ്രസിദ്ധീകരിക്കുന്നതാകുന്നു. "അഞ്ചാമത്തെ തുബദേൻ" അടുത്തലക്കത്തിൽ പ്രസിദ്ധീകരിക്കുന്നതാണ്.

(പത്രാധിപർ)

ക്രിസ്തുമതത്തിൻെറ അടിസ്ഥാനതത്വങ്ങളായ വിശ്വാസവിഷയങ്ങൾ നിയമകോടതികളിൽപോലു വിവാദവിഷയങ്ങളായിത്തീർന്നിരിക്കുന്നു. പലയാളുകൾക്കും ചിന്താകുഴപ്പവും പിടിപെട്ടിട്ടുണ്ട്. അതുകൊണ്ടു് അങ്ങനെയുള്ള വിഷയങ്ങളിൽ പ്രാധാന്യം അർഹിക്കുന്നതായ "കർബ്ബാനയിലെ മ്ശിഹായുടെ സാന്നിദ്ധ്യം" എന്നതിനെപ്പററി ഈ ലേഖനമെഴുതുന്നു.

ഇതു സംബന്ധിച്ചു താഴെപ്പറയുന്ന ക്രമമനുസരിച്ചാകുന്നു എൻെറ ചിന്താഗതി തുടരുന്നത്.

1. വേദപുസ്തകം,
2. സഭാപിതാക്കന്മാർ,
3. പുരാതനകർബ്ബാനതക്സാകൾ,
4. എപ്പിസ്ക്കോപ്പൽ സഭകളുടെ മനോബോധ്യം

**I.** വേദപുസ്തകം.—ഇസ്രായേൽജാതി, ക്രിസ്തീയസഭയുടെ നിഴലും മുൻകുറിയുമായിരുന്നു. ഒന്നു മററതിനേക്കാൾ പ്രാഭവമേറിയതായ മൂന്നു പരിണാമങ്ങളിൽ അവർ ദൈവസാന്നിദ്ധ്യത്തെ ദർശിച്ചിരുന്നു.

എ) ദൈവം ആകാശത്തെയും ഭൂമിയേയും സൃഷ്ടിച്ചു. പ്രകൃതി മുഴുവൻ അവൻെറ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. അതുകൊണ്ടു ദൈവസാന്നിദ്ധ്യം എല്ലായിടത്തുമുണ്ട്.

(സങ്കീ. 19: 1. ഏശാ 6: 3)

ബി) ഭൂമിയിലുള്ള എല്ലാജാതികളിലും വെച്ചു ദൈവം തൻെറ പ്രത്യേകജനമായി ഇസ്രായേലിനെ തെരഞ്ഞെടുത്തു. എജിപ്തിൽനിന്നു രക്ഷിച്ച് പെസഹാ ആചാരം ഏർപ്പെടുത്തി, ന്യായപ്രമാണവും ബലികർമ്മങ്ങളും കൊടുത്തു് ആചാര്യന്മാരെയും രാജാക്കന്മാരെയും പ്രവാചകന്മാരെയും നിയമിച്ചാക്കി. ആകാശത്തുനിന്നു മന്നായും പാറയിൽനിന്നു വെള്ളവും കൊടുത്തു സംരക്ഷിച്ചു. (1 ശമു. 17: 46, ലേവ്യാ 1, 8, 9, യറമി. 26: 34—43). അതുകൊണ്ടു് ഇസ്രായേലിൽ ദൈവത്തിൻെറ പ്രത്യേക സാന്നിദ്ധ്യത്തെ അവർ അനുഭവത്തിൽ മനസ്സിലാക്കി.

സി) ഇസ്രായേല്യരുടെ ആരാധനസ്ഥലമായിരുന്ന സഭയിൻകൂടാരത്തിലും പിന്നീടു യറുശലേം ദേവാലയത്തിലും ദൈവത്തിൻെറ അത്യുഗ്രമായ പ്രത്യേകസാന്നിധ്യം ഉണ്ടായിരുന്നു. അതു കൃപാസനത്തിൻെറ മുകളിൽ ദൃശ്യമായിരുന്ന പ്രഭാപൂരമായി നിലകൊണ്ടിരുന്നു. ആ പ്രത്യേക സാന്നിധ്യത്തിനു "ഷെക്കൈനാ" (മഹത്വം) എന്നു പിൽക്കാലങ്ങളിൽ പറഞ്ഞു വന്നു (പുറ. 40: 34—35, 1 രാജാ. 8. 10-11)

ഇങ്ങനെ അനുക്രമവും ഒന്നു മററതിനേക്കാൾ ശ്രേഷ്ഠവുമായ ദൈവസാന്നിദ്ധ്യത്തെപ്പററിയുള്ള ഇസ്രായേൽമതത്തിൻെറ ആദ്ധ്യാത്മികബോധം പൂർണ്ണത പ്രാപിക്കുന്നതു് ഏശായായുടെ ഇമ്മാനുവേൽ പ്രവചനത്തിലാകുന്നു

(ഏശാ. 7: 14; 9: 6-7. മത്താ. 1. 23)

കാലത്തികവിങ്കൽ കന്യകയിൽനിന്ന് ഇമ്മാനുവേലാകുന്ന യേശുമിശിഹാ ഉദയം ചെയ്തു. അവനിൽക്കൂടി വിശ്വാസികൾക്കു ദൈവം പ്രത്യക്ഷമായി കാണപ്പെട്ടപ്പോൾ ഏശായായുടെ പ്രവചനം നിവൃത്തിയായി.

യേശുമിശിഹാ ലോകത്തിൻെറ പാപത്തെ തന്നിൽ വഹിച്ചു (1 പത്രോ. 2. 24) മനുഷ്യരെ ദൈവത്തോടു നിരപ്പാക്കുന്നതിനു (Atonement) കാൽവറിയിൽ അംഗീകാരയോഗ്യമായ ബലിയായി ക്രൂശിക്കപ്പെട്ടു് ഉയിർത്തെഴുന്നേററു് സ്വർഗ്ഗത്തിൽ തൻെറ മാദ്ധ്യസ്ഥപൌരോഹിത്യം തുടർന്നുകൊണ്ടിരിക്കുന്നു. (എബ്രാ. 7: 25, 10: 12) ഈ സത്യമാകുന്നു ക്രിസ്തുമതത്തിൻെറ അടിസ്ഥാ

നം. അതുകൊണ്ടു ക്രിസ്തുമതം, യഹൂദമതത്തിന്റെ പൊരുളും പൂർണ്ണതയുമാകുന്നു.

കർബാനയോടു് അനുബന്ധിച്ച മേല്പറഞ്ഞ ആശയം അല്പംകൂടെ വിശദമാക്കാം. മിശിഹാ ദൈവപുത്രൻ എന്ന നിലയിൽ ആദ്യം പ്രവർത്തിച്ച അടയാളം വെള്ളം വീഞ്ഞാക്കിയതായിരുന്നു. അവന്റെ മഹത്വം വെളിപ്പെടുത്തുന്ന ആരംഭമായി യോഹന്നാൻ അതിനെക്കുറിച്ചു പറയുന്നു. (യോഹ. 2: 11) പിന്നീടു് അഞ്ചപ്പംകൊണ്ടു് അയ്യായിരംപേരെ പോഷിപ്പിച്ചു. ഈ രണ്ടു് അടയാളങ്ങളും പ്രവർത്തിച്ചതു പ്രഥമമായി അത്യാവശ്യം നിറവേറുന്നതിനും പരോക്ഷമായി, തന്നിൽ വിശ്വസിക്കുന്നവരുടെ ഭക്ഷണവും പാനീയവും താൻതന്നെയാകുന്നുവെന്ന സത്യത്തെ മനസ്സിലാക്കുന്നതിനും വേണ്ടിയായിരുന്നു. ഈ വിധം ചിന്തിക്കുമ്പോൾ മിശിഹായുടെ അത്ഭുതപ്രവൃത്തികളെ സൂചനകളോ ഉപമകളോ ആയിട്ടുകൂടെ എടുക്കാം. എന്തുകൊണ്ടെന്നാൽ അതിശയകരമായി അപ്പം തീററിയതിനോടു സംബന്ധിച്ചാണു് താൻ ജീവന്റെ അപ്പവും പാനീയവുമാകുന്നു എന്ന അതിഗഹനമായ പ്രഭാഷണം യോഹന്നാൻ ആറാം അദ്ധ്യായത്തിൽ വിവരിക്കുന്നതു്. ആ പ്രഭാഷണവും അതിനു നിദാനമായ അത്ഭുതവും മിശിഹാ കർബാനയെ സ്ഥാപിക്കുന്നതിനു് ഒരു വർഷം മുമ്പു നടത്തിയിട്ടുള്ളതാകുന്നു. "ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു" (യോഹ. 6. 51) എന്നായിരുന്നു ആ പ്രഭാഷണത്തിന്റെ ചുരുക്കം.

ഞാൻ വാതിൽ ആകുന്നു, വഴിയാകുന്നു, ഇടയനാകുന്നു, മുന്തിരിവള്ളിയാകുന്നു, എന്നിങ്ങനെ പറഞ്ഞിട്ടുള്ളവ എത്രയും വ്യക്തമായ ഉപമാർത്ഥത്തിൽ തന്നെ ആയിരുന്നുവെന്നു കേൾവിക്കാർക്കും ശിഷ്യന്മാർക്കും മനസ്സിലായി, എന്നാൽ "ഞാൻ ജീവന്റെ അപ്പം; മനുഷ്യപുത്രന്റെ മാംസം തിന്നാതെയും, രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കു് ഉള്ളിൽ ജീവനില്ല" നേരേ മറിച്ചു് "കുടിക്കയും തിന്നുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും. അങ്ങിനെയുള്ളവനു നിത്യജീവൻ ഉണ്ടു്. അവനെ ഞാൻ ഉയിർത്തെഴുന്നേല്പിക്കും" എന്നിപ്രകാരം കപ്പർന്നഹോമിലെ പള്ളിയിൽ താൻ പഠിപ്പിച്ചപ്പോൾ (യോഹ. 6. 59) ആ കഠിനവാക്കുകൾ കേട്ടിട്ടു ശിഷ്യന്മാരിൽ പലരും പിറുപിറുത്തു (6. 51) പന്ത്രണ്ടുപേർ മാത്രം അവനെ ദൈവത്തിന്റെ പരിശുദ്ധൻ എന്നു വിശ്വസിച്ചുപിന്തുടന്നു.(6. 69)

ഈ പ്രഭാഷണത്തിൽനിന്നു ഞാൻ ജീവന്റെ അപ്പം" എന്നു പറഞ്ഞതും, വാതിൽ, മുന്തിരി വള്ളി ഇടയൻ, വഴി എന്നിങ്ങനെ ഉപമാനാർത്ഥത്തിൽ പറഞ്ഞതും തമ്മിലുള്ള വ്യത്യാസം എത്രയും വ്യക്തമായി മനസ്സിലാക്കാം.

കപ്പർന്നഹോം പള്ളിയിലെ പ്രഭാഷണത്തിനു ശേഷം ഒരു വർഷം കഴിഞ്ഞു ദൈവകുഞ്ഞാടു (യോഹ. 1. 36) ലോകത്തിന്റെ പാപത്തെ തന്നിൽ വഹിച്ചുകൊണ്ടു കാൽവറിയിൽ അംഗീകാരയോഗ്യമായ ബലിയായി ക്രൂശിക്കപ്പെട്ടു. അതിന്റെ തലേ രാത്രി പെസഹാഭക്ഷണമേശയിലാകുന്നു കർബാനയെന്ന രക്താർപ്പിതമല്ലാത്ത കാഴ്ചയർപ്പണം യേശുമിശിഹാ ഏർപ്പെടുത്തിയതു്.

ആ സന്ദർഭത്തിൽ യേശുമിശിഹാ ഉപയോഗിച്ച രണ്ടു പദങ്ങളുടെ അത്ഥവ്യാപ്തി ശരിക്കു മനസ്സിലാക്കിയിട്ടു വേണം ഇനിയും മുമ്പോട്ടു തുടരാൻ. "എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ." വേദപുസ്തകത്തിൽനിന്നുതന്നെ ആ പദങ്ങളുടെ അർത്ഥം എന്താണെന്നു മനസ്സിലാക്കാം. "ഇതു ചെയ്ക" എന്നുള്ളതിന്റെ മൂലപദം തന്നെയാണു്. പുറ. 29: 36, 38, 39, 41, ലേവ്യ 9: 7, 16, 22. 14: 19, എന്നീ വാക്യങ്ങളിൽ ഉപയോഗിച്ചിരിക്കുന്നതു്. അവിടെയെല്ലാം ആ പദത്തിനു "അർപ്പിക്കുക" എന്നാണു് പരിഭാഷ. അതു ബലിയോടു സംബന്ധിച്ചുള്ള ഒരു പദവുമാണു്. ഓർമ്മയ്ക്കായി എന്നുള്ളതും ബലിയോടു് അഭേദമായി ബന്ധമുള്ള ഒരു പദമാകുന്നു. ഓർമ്മയ്ക്കായി എന്നുള്ളതിന്റെ മൂലപദം പഴയനിയമത്തിൽ രണ്ടു പ്രാവശ്യവും പുതിയനിയമത്തിൽ നാലു പ്രാവശ്യവും ഉപയോഗിച്ചിട്ടുണ്ടു്. പുതിയനിയമത്തിലെ നാലുസന്ദർഭങ്ങളിൽ മൂന്നും കർബാനയോടു സംബന്ധിച്ചവയായതുകൊണ്ടു് അവയെ വിട്ടിട്ടു ബാക്കിയുള്ള പഴയനിയമത്തിലെ രണ്ടും പുതിയനിയമത്തിലെ ഒന്നും സന്ദർഭങ്ങളെ നമുക്കു് എടുക്കാം.

എ. ലേവ്യാ 24: 5–8 മലയാളവേദപുസ്തകത്തിൽ 7–ാംവാക്യത്തിൽ "നിവേദ്യമായി" എന്നു പൊരുൾതിരിച്ചിരിക്കുന്നതു് "ഓർമ്മയ്ക്കായി" എന്ന (Memorial) പദത്തെയാണു്. വല്ല സംശയവും ആർക്കെങ്കിലും ഉണ്ടെങ്കിൽ ഇംഗ്ലീഷ്ബൈബിളെടുത്തു നോക്കണം. കാഴ്ചയപ്പങ്ങളെ ജനങ്ങളുടെ ദൃഷ്ടിക്കു് അപ്പുറം യഹോവായുടെ മുമ്പാകെ വച്ചു്

(പുറപ്പാ: 25: 30) അവയിന്മേൽ നിർമ്മലമായ കുന്തുരുക്കം "നിവേദിക്കണം" (കുന്തുരുക്കംകൊണ്ടു് ഓർമ്മിക്കണം) എന്നാണു് അരുളപ്പാടു്.

ബി. സംഖ്യാ 10: 10. ഹോമയാഗങ്ങളും സമാധാനയാഗങ്ങളും....നിങ്ങൾക്കു ദൈവസന്നിധിയിൽ "ഓർമ്മ"യ്ക്കായിരിക്കും. മലയാളവേദപുസ്തകത്തിൽ "ജ്ഞാപക"മായിരിക്കും എന്നു പൊരുൾ തിരിച്ചിരിക്കുന്നു. അതിന്റെയും മൂലഗ്രേക്കുപദം ഒന്നുതന്നെയാണു്. സംശയമുള്ളവർ കുറഞ്ഞപക്ഷം ഇംഗ്ലീഷ് ബൈബിളെങ്കിലും എടുത്തുനോക്കുക.

സി. എബ്രാ 10: 3. ആണ്ടുതോറും യാഗംകഴിക്കുന്നവയാൽ പാപങ്ങളുടെ "ഓർമ്മ" ഉണ്ടാകുന്നു.

കുർബാനയോടു് അനുബന്ധിച്ചുള്ളതു കൂടാതെ "ഓർമ്മ"യ്ക്കായി എന്ന മൂലഭാഷയിലെ പദം വേദപുസ്തകത്തിൽ ഈ മൂന്നു സന്ദർഭങ്ങളിൽ മാത്രമേയുള്ളു. നിഗമനം: എന്റെ "ഓർമ്മ"യ്ക്കായി "ഇതു ചെയ്‌വിൻ" എന്നു പറഞ്ഞതിന്റെ അർത്ഥം, കാൽവറിയിലെ മിശിഹായുടെ തിരുബലിയെ ദൈവമുമ്പാകെ ഓർപ്പിച്ചു്, ഇതിനെ (രഹസ്യത്തെ=കുർബാനയെ) അർപ്പിക്കുക എന്നത്രെ. കാൽവറിയിലെ ബലിയേക്കുറിച്ചു, നാം തന്നത്താൻ ഒന്നു് ഓർമ്മ പുതുക്കുകയോ, മറവുള്ളവരെ ഓർമ്മിപ്പിക്കയോ അല്ല പ്രത്യുത, പിതാവായ ദൈവത്തിന്റെ മുമ്പാകെ പുത്രന്റെ തിരുബലിയെ ഓർപ്പിക്കുകയും ഓർമ്മിക്കുകയും ആകുന്നു ചെയ്യുന്നതു്. ദൈവത്തെ അങ്ങനെ ഓർമ്മിപ്പിക്കേണ്ട ആവശ്യമില്ല എന്നു പറയുന്നവരോടു പ്രാർത്ഥനയേ ആവശ്യമില്ല എന്ന മറുപടി പറയാനുള്ളു.

കോരിന്തിലെ വിശ്വാസികളിൽ ചിലർ അയോഗ്യമായി കർത്തൃമേശയോടു സമീപിച്ചതിനെ പൗലൂസ്ശ്ലീഹാ കുറ്റപ്പെടുത്തുമ്പോൾ അങ്ങനെയുള്ളവർ "കർത്താവിന്റെ ശരീരത്തെ വിവേചിക്കായ്കയാൽ കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാർ ആകും" എന്നു പറയുന്നു. (1 കോരി 11:27) ഒരു രൂപകാലങ്കാരഭാഷയിലായിരുന്നു കർത്താവിങ്കൽനിന്നു് ഈ രഹസ്യത്തെ പൗലൂസ് പ്രാപിക്കയും, കോരിന്ത്യാസഭയെ ഭരമേല്പിക്കയും ചെയ്തിരുന്നതെങ്കിൽ (1 കോരി 10–16; 11; 23) യാതൊരു ഭിന്നതയും ഇടയാകാത്ത പദങ്ങൾ പൗലൂസ് ഉപയോഗിക്കുന്നതിനുള്ള സന്ദർഭം ഇതായിരുന്നു.

2. സഭാപിതാക്കന്മാർ— ക്രിസ്തീയസഭാചരിത്രത്തിൽ പ്രഖ്യാതി നേടിയിട്ടുള്ള പിതാക്കന്മാരുടെ നീണ്ട പട്ടികയിൽ നിന്നു പാശ്ചാത്യപൗരസ്ത്യദേശങ്ങളിലെ ഓരോ പിതാക്കന്മാരുടെ പേരുകളും അവരുടെ ഓരോ വാചകങ്ങളും മാത്രം ഇവിടെ ഉദ്ധരിക്കാം.

എ. തീയ്ക്കുടുത്ത ഇഗ്നാത്യോസ്—(70–112) "കുർബാന, നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ ശരീരരക്തങ്ങളാകുന്നു, എന്നാൽ ഡോസെററികൾ (Docetae) അങ്ങനെ വിശ്വസിക്കുന്നില്ല." (സ്മർന്നാ 7: ഡോസെററികൾ മിശിഹായുടെ ശരീരം മിഥ്യ അല്ലെങ്കിൽ, വാസ്തവമല്ലായിരുന്നു, മായക്കാഴ്ച മാത്രമായിരുന്നു എന്നു് പഠിപ്പിച്ചവരായിരുന്നു.)

ബി. രക്തസാക്ഷിയായ യുസ്തീനോസ് (Justin Martyr–140 എ. ഡി.) തന്റെ ന്യായവാദഗ്രന്ഥത്തിൽ പറയുന്നു. "നാം ഏതിന്മേൽ സ്തോത്രപ്രാർത്ഥന നടത്തുന്നുവോ ആ ഭക്ഷണം യേശുമിശിഹായുടെ ശരീരവും രക്തവുമാകുന്നു." (Apology 1. 68)

3. പുരാതന കുർബാന തക്സാകൾ. പുതിയ നിയമപുസ്തകങ്ങളിൽ യാതൊന്നും എഴുതപ്പെടുന്നതിനു മുമ്പെ കുർബാനതക്സാകൾ ഉപയോഗിച്ചിരുന്നു. വിശുദ്ധപിതാക്കന്മാരിൽ ചിലർ പിൽക്കാലങ്ങളിലും തക്സാകൾ ക്രമീകരിച്ചിട്ടുണ്ടു്. അങ്ങനെയുള്ള രണ്ടു തക്സാകളിൽനിന്നു് ഓരോ വാചകം താഴെ ഉദ്ധരിക്കുന്നു. അവ കൂടാതെ പത്രോസ്, യോഹന്നാൻ,പൗലൂസ്, തദ്ദായി (ആദായി) മർക്കോസ് എന്നീ പേരുകളിൽ അറിയപ്പെടുന്ന പുരാതനതക്സാകളിലെല്ലാം, വാഴ്ത്തി ശുദ്ധീകരിക്കുന്ന അപ്പത്തെ "മിശിഹായുടെ ശരീര"മെന്നും, വീഞ്ഞിനെ "മിശിഹായുടെ രക്ത"മെന്നും തന്നെയാകുന്നു വിളിച്ചിരിക്കുന്നതു്.

എ. യാക്കോബിന്റെ തക്സാ (സുറിയാനി) പരിശുദ്ധാത്മാവു് ആവസിച്ചു് ഈ അപ്പത്തെ മിശിഹായുടെ ശരീരമായി ...ഈ കാസ്സായെ ....തിരുരക്തമായി....ആക്കിത്തീർക്കട്ടെ." (കൊടുക്കുമ്പോൾ) "നമ്മുടെ മിശിഹായുടെ ശരീരവും രക്തവുമായി പാപമോചനം നൽകുന്ന തീക്കനൽ സത്യവിശ്വാസികൾക്കു നൽകപ്പെടുന്നു."

ബി. സ്വർണ്ണനാവുകാരൻ ഈവാനിയോസ് (ജോൺ ക്രിസോസ്റ്റോം) തന്റെ തക്സായിൽ പറയുന്നതു്—"പരിശുദ്ധാത്മാവു് ആവസിച്ചു് ഈ അപ്പത്തെ മിശിഹായുടെ ശരീരമായും ഈ കാസായെ വിലയേറിയ രക്തമായും ആക്കിത്തീർക്കട്ടെ."

4. എപ്പിസ്കോപ്പൽസഭകളുടെ മനോബോദ്ധ്യം—ഭൂതലത്തിലും, ഇസ്രായേൽജാതിയിലും, കൃപാസനത്തിന്മേലും ഒന്നിനു മേൽ മറ്റെ വ്യദ്ധി

# ദക്ഷിണഇൻഡ്യയിലെ പ്രഥമ വിദ്യാപീഠം

## അഥവാ

# കോട്ടയം സിറിയൻ സിമ്മനാരി

(എം. ജോർജ്ജ് എം. ഏ, ലക്ചറർ, കാതോലിക്കേററു് കോളേജ്, പത്തനംതിട്ട)

ii

മിഷ്യണറിമാരുടെ ആഗമനത്തോടുകൂടി സിമ്മനാരിയിലെ അദ്ധ്യയനരീതി പരിഷ്ക്കരിക്കപ്പെട്ടു. സൗജന്യമായ വിദ്യാഭ്യാസവും ഭക്ഷണവും താമസ സൗകര്യങ്ങളും നിരവധി വിദ്യാർത്ഥികളെ സിമ്മനാരിയിലേക്കു് ആകർഷിച്ചു. വിദ്യാർത്ഥിനികൾക്കു് അവിടെ പ്രവേശനം അനുവദിച്ചിരുന്നില്ല. ഹിന്ദു വിദ്യാർത്ഥികളെയും മിഷ്യണറിമാർ സിമ്മനാരിയിലേക്കു സ്വാഗതം ചെയ്തു. തിരുവിതാംകൂറിൽ വാരണപ്പിള്ളി എന്നു് അറിയപ്പെട്ടിരുന്ന ഒരു ഈഴവ കുടുംബത്തിലെ ശ്രായിത്തണ്ടാൻ എന്ന ആൾ സിമ്മനാരിയിലെ വിദ്യാർത്ഥി ആയിരുന്നു. അദ്ദേഹം കാലാന്തരത്തിൽ ക്രിസ്തുമതം സ്വീകരിക്കുകയുണ്ടായി. ജാതിമതഭേദമെന്യേ ഹിന്ദുവിദ്യാർത്ഥികൾക്കു വിദ്യാഭ്യാസം ചെയ്യുവാൻ

---

കരമായനിലയിൽ ദൈവസാന്നിദ്ധ്യത്തെ യഹൂദസഭ, ദർശിച്ചതുപോലെ, ക്രിസ്തീയവിശ്വാസികളിലും, ദേവാലയത്തിലും, ആരാധനാ (കുർബാന) ശുശ്രൂഷയിലും, ഒന്നിനുമേൽ മററതു വൃദ്ധികരമായ നിലയിൽ യേശുമിശിഹായുടെ സാന്നിദ്ധ്യത്തെ ക്രിസ്തീയഭക്തന്മാർ ദർശിക്കുന്നുണ്ടു്. എന്നാൽ അതു പ്രഭാപൂരം, (മിശിഹായുടെ ജീവൽസാന്നിദ്ധ്യം) അതിന്റെ ഉച്ചകോടിയിലെത്തുന്നതു് വാഴ്ത്തി ശുദ്ധീകരിക്കുന്ന അപ്പവീഞ്ഞുകളിലാകുന്നു. അവയിൽക്കൂടി തന്റെ ഭക്തന്മാർ യേശുമിശിഹായുടെ ജീവനെ—ശരീരരക്തങ്ങളെ കാണുകയും, ആരാധിക്കുയും സ്വീകരിക്കുയും ചെയ്യുന്നു. രൂപകമായോ ഉപമയായോ അല്ല, ഉൺമയായും വാസ്തവമായും, സവിശേഷമായും ദൈവം ഇമ്മാനുവേലായി ഇസ്രായേലിനു പ്രത്യക്ഷനായതുപോലെ വിശുദ്ധീകരിച്ച അപ്പവീഞ്ഞുകളിൽ ക്രിസ്തീയസഭ യേശുമിശിഹായെ കാണുകയും സ്വീകരിക്കുയും ചെയ്യുന്നു.

പതിനഞ്ചു നൂററാണ്ടുകളിലെ ക്രിസ്തീയസഭയുടെ ഉപദേശം ഇതായിരുന്നു. പതിനാറാം നൂററാണ്ടിൽ സ്വിൻഗ്ലി, കാൽവിൻ, ലൂഥർ മുതലായവരും അവരെ അനുകരിച്ചു ചില പാശ്ചാത്യരും പൗരസ്ത്യരും (നമ്മുടെ നാട്ടിലുമുണ്ടായിട്ടുണ്ടു് അവരുടെ അനുഗാമികൾ) പൊതുസഭയുടെ വിശ്വാസത്തിൽനിന്നു്. വളരെയധികം വ്യതിചലിച്ചു പോയിട്ടുണ്ടു്. അറിവില്ലാതെ അന്ധകാരത്തിൽ തപ്പിനടക്കുന്നവരോടു ദൈവം കരുണകാണിക്കട്ടെ.

ഓർത്തഡോക്സ് (യാക്കോബായ) സഭ, ഇഗുപ്തായ കൂശായ (എത്യോപ്യാ) സഭകൾ, അർമ്മേന്യാസഭ, കൽദായ സുറിയാനി (പൗരസ്ത്യ)സഭ, ഇരുപതിലധികം സ്വതന്ത്രവിഭാഗങ്ങൾ ചേർന്ന യവനായ ഓർത്തഡോക്സ്സഭകൾ, ആംഗ്ലിയാസഭ, ലത്തീൻ (റോമാ) സഭ, എന്നീ ക്രിസ്തീയവിഭാഗങ്ങൾ എല്ലാം കുർബാനയിൽ ശുദ്ധീകരിക്കുന്ന അപ്പവും വീഞ്ഞും മിശിഹായുടെ ശരീരവും രക്തവുമെന്നു വിശ്വസിക്കുന്നു. അവയെ സ്വീകരിക്കുന്നതിനാൽ ഉയിർത്തെഴുന്നേററ മിശിഹായുടെ മഹത്വകരമായ ജീവനെ അവർ കൈക്കൊള്ളുന്നു.

രക്തസ്രവരോഗിണിയായ സ്ത്രീ യേശുമിശിഹായുടെ വസ്ത്രത്തിന്റെ തൊങ്ങൽ തൊട്ടതു് അവനെ തൊട്ടതായി അവൻ പറയുന്നു. അവൾ സൗഖ്യമാകുന്നു (ലൂക്കാ 8. 46) എന്നാൽ തിരക്കിനിടയിൽ അനേകർ അവനെ തൊട്ടിരുന്നു. അവർക്കാർക്കും ശാരീരികമോ ആത്മികമോ ആയ യാതൊരു ഗുണവും സിദ്ധിച്ചതായി പറയുന്നില്ലല്ലൊ. അവിശ്വാസിക്കും, അയോഗ്യമായി കർത്താവിന്റെ മേശയിങ്കലേക്കു് അടുക്കുന്നവനും, കുർബാന ന്യായവിധിക്കായിത്തീരും. (1 കോരി 11, 29–30)

അറിവില്ലാതെ അവിശ്വാസിയായിരിക്കുന്നവനോടു ദൈവം വി. തോമ്മാശ്ലീഹായോടെന്നപോലെ പ്രവർത്തിക്കട്ടെ. എന്നാൽ അറിഞ്ഞുകൊണ്ടു് അഭക്തിയോടെ അവന്റെ മേശയിങ്കലേക്കു് അടുക്കുന്നവനു് തെററിഒഴിയുവാൻ നിവൃത്തിയില്ല. അതുകൊണ്ടു ഭയഭക്തിയോടും സ്തോത്രത്തോടും കൂടെ വേണം നാം പാപപരിഹാരം നൽകുന്നതായ തിരുബലിയിൽ സംബന്ധിക്കയും, മിശിഹായുടെ തിരുശരീരരക്തങ്ങളെ ഭക്ഷിച്ചു കുടിക്കയും ചെയ്വാൻ. അങ്ങനെ കുർബാനയിൽ കൂടെ മിശിഹായുടെ ജീവനെ നാം സ്വീകരിച്ചു തന്റെ ശരീരമാകുന്ന സഭയിലെ അവയവങ്ങളായി—ഫലം പുറപ്പെടുവിക്കുന്ന കൊമ്പുകളായി ജീവിച്ചു തന്റെ രക്ഷയിലേക്കു മററുള്ളവരെ വഴിനടത്തുവാൻ നമ്മുടെ കർത്താവായ യേശുമിശിഹാ നമുക്കു സംഗതിയാക്കട്ടെ.

---

മിഷ്യണറിമാർ തുനിഞ്ഞതു മതപ്രചരണോദ്ദേശം മുൻനിർത്തിയാണെന്നു ന്യായമായി ഊഹിക്കാവുന്നതാണ്. 1827-ൽ വിദ്യാർത്ഥികൾ ഉടുപ്പണിഞ്ഞു ക്ളാസിൽ വരണമെന്ന് മിഷ്യണറിമാർ നിയമം പാസ്സാക്കി. ആ രീതി വിദ്യാർത്ഥികൾക്കു തീരെ അപരിചിതമായിരുന്നതിനാൽ പ്രിൻസിപ്പാളിന്റെ നിർദ്ദേശാനുസരണം അവർക്ക് ഉടുപ്പുകൾ തയിച്ചു കൊടുത്തു. സാധാരണ ഉടുപ്പിൽ നിന്നും ഭിന്നമായതും എന്നാൽ യോഗ്യമായുള്ളതുമായ ഒരു വക "അങ്കറെക്കാ" ആയിരുന്നു ഇവയെന്ന് റിപ്പോർട്ടുകളിൽ നിന്നും മനസ്സിലാക്കാം. ഏതാനും വർഷങ്ങൾക്കു ശേഷം ഈ വസ്ത്രധാരണ രീതി വിദ്യാർത്ഥികൾ മാററുകയുണ്ടായി.

മിഷ്യണറിമാരുടെ വിദ്യാഭ്യാസ സമ്പ്രദായങ്ങൾ ആധുനിക രീതികളുമായി താരതമ്യപ്പെടുത്തുന്നതു് വിജ്ഞാനപ്രദമായിരിക്കും. മിഷ്യണറിമാർ സിമ്മനാരിയിൽ എത്തിയതിനുശേഷം നടപ്പിലായ പരിഷ്ക്കരിച്ച വിദ്യാഭ്യാസ പദ്ധതിയെപ്പററി 1817-ൽ അവർ ലണ്ടനിലേക്ക് അയച്ച പ്രഥമ റിപ്പോർട്ടിന്റെ പരിഭാഷ "Friend in Malabar" എന്ന മാസികയുടെ 1900—ാമാണ്ടു് മെയ്മാസത്തിലെ 5-ാം ലക്കം പത്താം പുസ്തകം 108 മുതൽ 110 വരെയുള്ള പുറങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു് ഇങ്ങനെ സംഗ്രഹിക്കാം. "റിപ്പോർട്ടുവർഷത്തിൽ സിമ്മനാരിയിൽ 48 വിദ്യാർത്ഥികൾ പഠിച്ചിരുന്നു. പീരീഡു വ്യവസ്ഥയും പരീക്ഷാ സമ്പ്രദായവും ആദ്യമായി ഏർപ്പെടുത്തുന്നതു് മിഷ്യണറിമാരാണ്. അഭിനവ രീതിയോടുള്ള പ്രതിപത്തിമൂലം അടുത്ത വർഷം മുതൽ കൂടുതൽ വിദ്യാർത്ഥികൾ സിമ്മനാരിയിൽ ചേരുമെന്ന് പ്രതീക്ഷിക്കുന്നുണ്ടു്. ആകെയുള്ള ആറു ക്ളാസ്സുകളിൽ ഏററവും ഉയർന്നതു് ഒന്നാംക്ലാസ്സും അദ്യത്തേതു് ആറാം ക്ളാസ്സുമാണ്".

"ഒന്നാം ക്ളാസിൽ 17 നും 20-നും മദ്ധ്യേ പ്രായമുള്ള അഞ്ചു വിദ്യാർത്ഥികൾ പഠിച്ചു. ഇവർ അഞ്ചു വർഷം മുമ്പ് സിമ്മനാരിയിൽ പഠനം ആരംഭിച്ചവരാണ്. ലത്തീനിൽ Virgil, Horace, എന്നിവയും ഗ്രീക്കിൽ വി. യോഹന്നാന്റെ സുവിശേഷവും Xonophomo യും കൂടാതെ സുറിയാനി ഇംഗ്ളീഷ്, യൂക്ളിഡ്, ചരിത്രം, വേദശാസ്ത്രം മുതലായവയും പഠിപ്പിച്ചു............രണ്ടാം ക്ളാസ്സിൽ 15 നും 18 നും മദ്ധ്യേ പ്രായക്കാരായ ഏഴുപേർ പഠിച്ചിരുന്നു. ഇവർ നാലുവർഷം മുമ്പ് സിമ്മനാരിയിൽ ചേർന്നവരാണ്. Virgil, ഗ്രീക്കു വ്യാകരണം, സംസ്കൃതം, സുറിയാനി, ഇംഗ്ളീഷ്, കണക്ക്, ഭൂമിശാസ്ത്രം എന്നീ വിഷയങ്ങളാണ് പഠിപ്പിച്ചതു്. .......................... ........മൂന്നാം ക്ളാസ്സിൽ നാലുപേർ പഠിച്ചിരുന്നു. 17-നും20-നും മദ്ധ്യേയാണ് അവരുടെ പ്രായം. ലത്തീനിൽ Caesar സുറിയാനി, വേദശാസ്ത്രം, ഇംഗ്ളീഷ് എന്നിവ പഠിപ്പിച്ചു.—-...............നാലാം ക്ളാസ്സിലെ വിദ്യാർത്ഥികൾ 13-നും 16-നും മദ്ധ്യേ പ്രായമുള്ളവരാണ്. ആ വർഷം പഠിച്ചിരുന്ന നാലുപേരിൽ ഒന്നാമൻ ഒരു നായരായിരുന്നു. അയാളാണ് സിമ്മനാരിയിലെ ഏററവും സമർത്ഥനായ വിദ്യാർത്ഥിയെന്ന് മിഷ്യണറിമാർ രേഖപ്പെടുത്തിയിട്ടുണ്ട്...........പഠിപ്പിച്ച വിഷയങ്ങൾ ലത്തീനിൽ Caesar, സംസ്കൃതം, ഇംഗ്ലീഷ്, കണക്ക്, ഭൂമിശാസ്ത്രം എന്നിവയാണ്............അഞ്ചാം ക്ളാസ്സിൽ 9-നും 13-നും മദ്ധ്യേ പ്രായമുള്ള ആറു വിദ്യാർത്ഥികൾ പഠിച്ചു. ലത്തീനിൽ Selectal, സംസ്കൃതം, ഇംഗ്ളീഷ്, കണക്ക്, ഭൂമിശാസ്ത്രം എന്നിവ പഠിപ്പിച്ചു............................................. ......... ....ആറാം ക്ളാസ്സിൽ 22 വിദ്യാർത്ഥികൾ പഠിച്ചിരുന്നു. 8-നും 20-നും മദ്ധ്യേ ആണ് അവരുടെ പ്രായം. ഈ ക്ളാസ്സിലാണ് ലത്തീൻ ആരംഭിക്കുന്നതു്. ഇംഗ്ളീഷ്, സംസ്കൃതം, സുറിയാനി, വേദപാഠം മുതലായവ ഇതര വിഷയങ്ങളായിരുന്നു."

മിഷ്യണറിമാർ പഠിപ്പിക്കുവാൻ ഉപയോഗിച്ച പുസ്തകങ്ങളെ പററി റിപ്പോർട്ടിൽ നിന്നും യാതൊന്നും ഗ്രഹിക്കുവാൻ കഴിയുന്നില്ല. 130 വർഷം പഴക്കമുള്ള ഒരു സിമ്മനാരി റെക്കാർഡിൽ നിന്നും "വൈക്കത്തു മാടപ്പിള്ളിൽ കൃഷ്ണൻ കുഞ്ചു വിനോട് യുധിഷ്ഠിരവിജയം, ബാലഭാരതം, ശ്രീകൃഷ്ണവിലാസം, കുമാരസംഭവം, മാഘം, സിദ്ധരൂപം ആദിയായ പത്തു പുസ്തകങ്ങളും അവയുടെ വ്യാഖ്യാനങ്ങളും സിമ്മനാരിപ്പൈതങ്ങളെ പഠിപ്പിക്കുവാൻവേണ്ടി" വിലയ്ക്കുവാങ്ങി ലൈബ്രറിയിൽ സൂക്ഷിച്ചതായി മനസ്സിലാകുന്നു.

സിറിയൻ സിമ്മനാരി ലൈബ്രറി അതിപുരാതനവും അമൂല്യവുമായ ഗ്രന്ഥങ്ങളുടെ ഒരു സങ്കേതമായിരുന്നു. സിമ്മനാരിയുടെ മൂന്നാം നിലയിൽ തെക്കു പടിഞ്ഞാറെ മുറി ആയിരുന്നു ലൈബ്രറി. നൂററാണ്ടുകളായി കേരള ക്രൈസ്തവ നേതാക്കന്മാർ, സൂക്ഷിച്ചു വന്നിരുന്ന സുറിയാനി, ഗ്രീക്ക്, എബ്രായ, സംസ്കൃതം, മലയാളം എന്നീ ഭാഷകളിലുള്ള കൈയ്യെഴുത്തു ഗ്രന്ഥങ്ങളാണ് അവിടെ ഉണ്ടായിരുന്നതു്. എല്ലാ പുസ്തകങ്ങളു

ടെയും മാർജ്ജിനിൽ ചതുര അക്ഷരത്തിൽ 'മാർത്തോമ്മാൻ മെത്രാൻവക' എന്നെഴുതി സീൽ ചെയ്തിരുന്നു. സിമ്മനാരി പ്രസിദ്ധീകരണങ്ങൾ ലൈബ്രറി ഗ്രന്ഥങ്ങളുടെ സംഖ്യ വർദ്ധിക്കുന്നതിനു് കാരണമായി ഭവിച്ചു. മിഷ്യണറിമാർ സ്ഥാപിച്ച ഇംഗ്ലീഷ് സ്കൂളുകളിലേക്ക് ആവശ്യമുള്ള എല്ലാ പുസ്തകങ്ങളും സിമ്മനാരിയിൽ നിന്നാണ് പ്രസിദ്ധീകരിച്ചതു്. മലയാളം ബൈബിൾ, മതപരമായ ഖണ്ഡനമണ്ഡനങ്ങൾ, ഇടവകപ്പത്രിക, ജ്ഞാനനിക്ഷേപം തുടങ്ങിയ മാസികകൾ അഷ്ടാംഗ ഹൃദയം, ആയുർവേദചിന്താമണി, തുടങ്ങിയ വൈദ്യഗ്രന്ഥങ്ങൾ, ആദിയായവ സിമ്മനാരി പ്രസിദ്ധീകരണങ്ങളിൽ ഉൾപ്പെടുന്നു. ഇപ്പോൾ സിമ്മനാരിയിലെ ലൈബ്രറി മുറിയിൽ 500 പേജുകൾ വീതമുള്ള 40000 പുസ്തകങ്ങൾ വച്ചുത്തക്ക ഷെൽഫുകൾ കാണുന്നുണ്ട്. അക്കാലത്തെ ലൈബ്രറിയിലുണ്ടായിരുന്ന പുസ്തകങ്ങളുടെ എണ്ണം ഇതിൽനിന്നും ഊഹ്യമാണല്ലോ. വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും ഈ പുസ്തകങ്ങൾ ഉപയോഗിച്ചിരിക്കണം. 1836-ൽ ഒരു മിഷ്യണറിയുടെ ധിക്കാരപൂർണ്ണമായ ആക്രമണം മൂലം പ്രശസ്തമായ സിറിയൻ സിമ്മനാരി ലൈബ്രറി നാമാവശേഷമായിപ്പോയി.

യൂറോപ്യൻ മിഷ്യണറിമാർ പിണങ്ങിപ്പിരിഞ്ഞതോടെ സിമ്മനാരിയിലെ വിദ്യാഭ്യാസ രീതി പാടെ മാറുന്നതിനു് ഇടയായി. പിണക്കത്തിന്റെ പ്രധാനകാരണം മെത്രാപ്പോലീത്തായുടെയും നാട്ടുകാരായ മല്പാന്മാരുടെയും വിശ്വാസാചാരങ്ങളെ വിമർശിച്ചുകൊണ്ടുള്ള മിഷ്യണറിമാരുടെ പ്രസംഗങ്ങളായിരുന്നു. മെത്രാപ്പോലീത്തായുടെ ആജ്ഞകൾ അവഗണിച്ചുകൊണ്ട് സ്വേച്ഛാനുസരണം സിമ്മനാരിക്കാര്യങ്ങൾ മിഷ്യണറിമാർ നിയന്ത്രിച്ചു തുടങ്ങി. സുറിയാനിക്കാരുടെ വിശുദ്ധ പുസ്തകങ്ങളും ആചാരക്രമങ്ങളും പരിഷ്ക്കരിക്കണമെന്ന് അവർ ശഠിച്ചു. മിഷ്യണറിമാരെ സിമ്മനാരിയിൽ നിന്നും പുറത്താക്കുവാൻ മെത്രാപ്പോലീത്തന്മാർ ആഗ്രഹിച്ചു. തിരുവിതാംകൂർ കൊച്ചി സർക്കാരുകൾ മിഷ്യണറിമാരുടെ താളത്തിനൊത്തു് തുള്ളിവന്ന കാലമായിരുന്നു, പ്രബലന്മാരായ മിഷ്യണറിമാർക്കെതിരായി യാതൊരു നടപടികളും കൈക്കൊള്ളുവാൻ സാധിക്കാതെ ഭഗ്നാശയനായിത്തീർന്ന ദീവന്നാസിയോസ് iii എന്നേക്കുമായി സിമ്മനാരി വിട്ടുപോകുകയാണ് ചെയ്തതു്. അദ്ദേഹത്തിന്റെ പിൻഗാമിയായ ദീവന്നാസിയോസ് iv ന്റെ കാലത്തു് ഈ മത്സരം മൂർദ്ധന്യദശയെ പ്രാപിച്ചു. ഇക്കാലത്താണ് മെത്രാപ്പോലീത്തായോടുള്ള പിണക്കം ഹേതുവാൽ അദ്ദേഹം സ്ഥലത്തില്ലാതിരുന്ന തക്കം നോക്കി റെവ. പീററു് എന്ന മിഷ്യണറിയും അനുയായികളും കൂടി സിമ്മനാരി ലൈബ്രറിയുടെ കണ്ണാടി ജനലുകൾ പൊട്ടിച്ചു് അകത്തു കടന്നു് പുസ്തകങ്ങൾ റിക്കാർഡുകൾ മുതലായവ കൈക്കലാക്കിയതു്. ഇവയിൽ കുറെ അവർ തീവച്ചു നശിപ്പിക്കയും കുറെ അപഹരിച്ചു കൊണ്ടുപോകുകയും ചെയ്തിട്ടുണ്ട്. നശിപ്പിക്കപ്പെടാത്ത പല കൈയ്യെഴുത്തു ഗ്രന്ഥങ്ങളും ഇപ്പോഴും അവരുടെ പക്കൽ ഉണ്ടെന്നാണ് അറിയുന്നതു്. 1835-ൽ കേരളം സന്ദർശിച്ചകൽക്കട്ടാബിഷപ്പായ ഡാക്ടർ വിത്സൻ യോജിപ്പിനുള്ള ചില നിർദ്ദേശങ്ങൾ നൽകി. പ്രസ്തുത നിർദ്ദേശങ്ങളെപററി പര്യാലോചിക്കുവാൻ 1836-ൽ മാവേലിക്കരെ ചേർന്ന മഹായോഗം വൈദിക വിദ്യാർത്ഥികളെ സിറിയൻ സിമ്മനാരിയിലേക്ക് അയക്കരുതെന്നും മിഷ്യണറിമാർ സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുവാൻ നാം അനുവദിക്കരുതെന്നും പ്രമേയങ്ങൾ പാസ്സാക്കി. സമുദായ വസ്തുക്കൾ വിട്ടുകിട്ടുന്നതിനായി മെത്രാപ്പോലീത്താ ഗവർമ്മെൻറിൽ പരാതി ബോധിപ്പിച്ചു. പ്രസ്തുത പരാതി കേട്ടു വിധി പ്രസ്താവിക്കുവാനായി മൂന്നു യൂറോപ്യന്മാർ അടങ്ങിയ ഒരു പഞ്ചായത്തു കോടതി നിയമിക്കപ്പെട്ടു. സിറിയൻ സിമ്മനാരിയും സ്വത്തുക്കളും വട്ടിപ്പണവും മെത്രാപ്പോലീത്താസ്ഥം മണ്ട്റോദ്വീപും, തിരുവിതാംകൂർ മഹാറാണി നൽകിയ തുകയും, മററു സ്വത്തുക്കളും മിഷ്യണറിമാർക്കും അവകാശപ്പെട്ടതാണെന്ന് 1840 ഏപ്രിൽ 14-ാം തീയതി കോടതിവിധി പ്രസ്താവിച്ചു. ഈ വിധി അനുസരിച്ചു് 24 വർഷക്കാലമായി തങ്ങളുടെ പ്രവർത്തന കേന്ദ്രമായിരുന്ന സിറിയൻ സിമ്മനാരി മിഷ്യണറിമാർക്ക് ഉപേക്ഷിക്കേണ്ടിവന്നു. ഇപ്പോഴത്തെ സി. എം. എസ്സ് കോളേജിനു് സമീപമുണ്ടായിരുന്ന ഒരു കെട്ടിടത്തിൽ മിഷ്യണറിമാർ വൈദിക വിദ്യാഭ്യാസം തുടർന്നു. ദീവന്നാസിയോസ് iv നോടു ചേർന്നു നിന്ന മല്പാന്മാരും കോവിലാശാന്മാരും സിറിയൻ സിമ്മനാരിയിലെ വിദ്യാഭ്യാസം തുടർന്നു നടത്തുവാൻ തുടങ്ങി. എന്നാൽ മിഷ്യണറിമാർ ഏർപ്പെടുത്തിയ പാശ്ചാത്യ സമ്പ്രദായങ്ങളും വിവിധഭാഷാഭ്യസനവും അവരോടൊപ്പം തിരോഭവിച്ചു പോയി.

സിറിയൻ സിമ്മനാരി വീണ്ടും അവകാശതർക്കങ്ങളുടെ വിളനിലമായിത്തീർന്നു. മിഷ്യ

ണറിമാരുടെ നവീകരണ പ്രസ്ഥാനങ്ങളോട് അനുഭാവമുള്ള ഒരു വിഭാഗം സുറിയാനി സഭയിലുണ്ടായി. ഈ നവീകരണക്കാരുടെ നേതാവ് പാലക്കുന്നത്തു് അബ്രാഹാം മല്പാൻ ആയിരുന്നു. മല്പാൻ തൻെറ സഹോദരപുത്രനായ മത്യൂസ് ശെമ്മാശ്ശനെ വിദേശത്തു് അയച്ച് 1843-ൽ ഇദംപ്രഥമമായി പാത്രിയർക്കീസിൽ നിന്നു മേല്പട്ടമേല്പിച്ചു വരുത്തുകയും അദ്ദേഹം മത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കര സഭയുടെ ഭരണാധികാരം പിടിച്ചെടുക്കുകയും ചെയ്തു. സിറിയൻ സിമ്മനാരി അദ്ദേഹത്തിൻെറ കൈവശമായതോടുകൂടി നവീകരണ സിദ്ധാന്തങ്ങളും തദനുസൃതമായ വേദശാസ്ത്രവും സിമ്മനാരിയിൽ പഠിപ്പിക്കുവാൻ തുടങ്ങി. നവീകരണ പ്രസ്ഥാനങ്ങളെ സർവ്വാത്മനാ എതിർത്ത കക്ഷിയുടെ മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് (ദീവന്നാസ്യോസ് V) ആയിരുന്നു. സിറിയൻ സിമ്മനാരി അന്യാധീനമായിപ്പോകയാൽ ദീവന്യാസിയോസ് V-നും അനുയായികൾക്കും പരുമല, കോട്ടപ്പുറം മുതലായ സ്ഥലങ്ങളിൽ വൈദീക വിദ്യാഭ്യാസാർത്ഥം പുതിയ സിമ്മനാരികൾ സ്ഥാപിക്കേണ്ടിവന്നു. മുപ്പത്തിയഞ്ചു വർഷക്കാലത്തെ തീവ്ര പരിശ്രമങ്ങളുടെയും സുദീർഘമായ ഒരു വ്യവഹാരത്തിൻെറയും ഫലമായി സിറിയൻ സിമ്മനാരിയും സ്വത്തുക്കളും ദീവന്നാസ്യോസ് അഞ്ചാമനു ലഭിച്ചു. മത്യൂസ് മാർ അത്താനാസ്യോസിൻെറ അനുയായികൾ സിമ്മനാരി വിട്ടുപോയി. ഇവരത്രെ കേരളത്തിലെ മർത്തോമ്മാ നവീകരണ സുറിയാനിക്കാർ. സിറിയൻ സിമ്മനാരി സ്വാധീനമായതോടുകൂടി ദീവന്നാസ്യോസ് അഞ്ചാമൻ വൈദിക വിദ്യാഭ്യാസം അവിടേക്കു മാററി. കോനാട്ടു മാത്തൻ മല്പാനും, വട്ടശ്ശേരിൽ ഗീവറുഗീസു് മല്പാനും അദ്ധ്യാപകന്മാരായി നിയമിക്കപ്പെട്ടു. ഈ മഹാരഥന്മാർ സിമ്മനാരിയിൽ മാത്തോമ്മാ പ്രസ്സ് എന്ന പേരിൽ ഒരു പുതിയ അച്ചുക്കൂടം സ്ഥാപിച്ച് പ്രസിദ്ധീകരണ വകുപ്പ് കൂടുതൽ കാര്യക്ഷമമാക്കിത്തീർത്തു. വട്ടിപ്പണപ്പലിശയ്ക്കു വേണ്ടി ദീവന്നാസിയോസ് അഞ്ചാമനു് ഒരു കേസുകൂടി നടത്തേണ്ടിവന്നു വെങ്കിലും അതു സിമ്മനാരി വിദ്യാഭ്യാസത്തിനു് ബാധകമായി ഭവിച്ചില്ല. ഇക്കാലത്താണ് സിമ്മനാരിപ്പള്ളി ആധുനിക രീതിയിൽ പരിഷ്ക്കരിക്കപ്പെട്ടതു്. ദ്രാക്ഷാലതകൾ കൊത്തിയിട്ടുള്ളതും അഞ്ജലീബദ്ധരായ വാനവദൂതന്മാർ മകുടം ചൂടുന്നതും വിചിത്രങ്ങളായ ചായങ്ങൾകൊണ്ടു് ആകമാനം കമനീയമാക്കപ്പെട്ടിട്ടുള്ളതുമായ ക്ദൂശ്കു ദിശിനോടുകൂടിയ ബലിപീഠം സ്ഥാപിതമായതോടുകൂടി സിറിയൻ സിമ്മനാരിപ്പള്ളി പൂർവാധികം ആകർഷകമായിത്തീർന്നു.

1909-ാമാണ്ടു് ദീവന്നാസ്യോസ് VI (വട്ടശ്ശേരിൽ ഗീവറുഗീസ് മാർദീവന്നാസിയോസ്) ഭരണാധിപനായി അവരോധിക്കപ്പെട്ടു. അതോടുകൂടി സിറിയൻ സിമ്മനാരി കക്ഷിമൽസരങ്ങളുടെ കേദാരമായിത്തീർന്നു. സിമ്മനാരിയും സ്വത്തുക്കളും ദീവന്നാസിയോസ് ആറാമനും കൂട്ടരും അനധികൃതമായി സ്വാധീനപ്പെടുത്തിയിരിക്കുകയാണെന്നും യഥാർത്ഥ അവകാശികൾ പ്രസ്തുത വർഷം കേരളം സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസും അദ്ദേഹത്തിൻെറ അനുഭാവികളും ആണെന്നും സഭയിലെ ഒരു വിഭാഗം വാദിച്ചതിനെ തുടർന്നാണ് ഭിന്നതകൾ ആവിർഭവിച്ചതു്. പാത്രിയർക്കീസ്, ദീവന്നാസിയോസ് ആറാമനോടൊപ്പം സിമ്മനാരിയിൽ താമസം ഉറപ്പിച്ചു. ഇതോടുകൂടി സിറിയൻ സിമ്മനാരി ഇരുകക്ഷികളുടെയും അംഗരക്ഷകന്മാരായ ചട്ടമ്പികളുടെ വിഹാരരംഗമായിത്തീർന്നു. മെത്രാപ്പോലീത്തായുടെ ഒരു അംഗരക്ഷകനായിരുന്ന ആന്റപ്പാപ്പിയെ മറുഭാഗത്തെ ചട്ടമ്പിമാർ അടിച്ചുകൊന്നു. സിമ്മനാരിയിലെ ജീവിതം നാൾക്കുനാൾ അശങ്കാപൂർണ്ണമായിത്തീർന്നതിനാൽ വൈദിക വിദ്യാഭ്യാസം കോട്ടയം എം. ഡി. സിമ്മനാരിയിലേക്കു മാററി. ദീവന്നാസിയോസ് ആറാമൻെറ കൂട്ടുട്രസ്റ്റികളായിരുന്ന മി. സി. ജെ. കുര്യനും കോനാട്ടു മാത്തൻ മല്പാനും മെത്രാപ്പോലീത്തായ്ക്കു് എതിരായി സിമ്മനാരി ഭരണത്തിൽ കൈകടത്തുവാൻആരംഭിച്ചതിനെത്തുടർന്നു് ഒരു സമരിക്കേസ് ഉത്ഭവിച്ചു. പ്രസ്തുതകേസ് മെത്രാപ്പോലീത്തായ്ക്കു് അനുകൂലമായി വിധിക്കപ്പെട്ടതോടുകൂടിസിറിയൻ സിമ്മനാരിയുടെ ചരിത്രത്തിലെ രക്തപങ്കിലമായ അദ്ധ്യായം അവസാനിച്ചു.

പാത്രിയർക്കീസു തിരിച്ചു പോയതിനുശേഷം അദ്ദേഹത്തിൻെറ കക്ഷിക്കാർ സിറിയൻ സിമ്മനാരി വിട്ടു പോകുകയും സ്വതന്ത്രമായ ഒരു നില സ്വീകരിക്കുകയും ചെയ്തുവെങ്കിലും വിവാദങ്ങളും വ്യവഹാരങ്ങളും ഇന്നും തുടരുന്നതേ ഉള്ളു. വട്ടിപ്പണത്തിൻെറ ഏതാനും വർഷത്തെ പലിശ ബ്രിട്ടീഷ് ഗവർമ്മെൻറു് തിരുവനന്തപുരം ഡിസ്റ്റ്രിക്ട് കോർട്ടിൽ കെട്ടിവച്ചു. ഇതിനെ തുടർന്നു് ഇരുകൂട്ടരും അവകാശസ്ഥാപനാർത്ഥം വ്യവഹാരം തുടങ്ങി. ഇതത്രേ പ്രസിദ്ധമായ വട്ടിപ്പണക്കേസ്. പതിനേഴു വർഷം നീണ്ടുനിന്ന പ്രസ്തുത കേസ്

# നാം വളർന്നുകൊണ്ടിരിക്കണം

(ഫാദർ സി. വി. ജോൺ, കൽക്കട്ടാ)

കേരളത്തിനു വെളിയിലുള്ള നമ്മുടെ പഴയ ഇടവകകൾ കോയമ്പത്തൂരും മദ്രാസും ബ്രഹ്മവാറുമാണു്. രണ്ടാം മഹായുദ്ധത്തോടുകൂടി അനേകർ ഉദ്യോഗം സംബന്ധിച്ചും യുദ്ധസേവനത്തിനുമായി ഇന്ത്യയുടെ പല കേന്ദ്രങ്ങളിൽ തടിച്ചുകൂടാൻ തുടങ്ങി. അതിന്റെ ഫലമായിട്ടാണു് നമുക്കിന്നു മൂന്നിന്റെ സ്ഥാനത്തു പതിന്നാലു ഇടവകകൾ ഉണ്ടായിട്ടുള്ളതു്.

ആദിമക്രിസ്ത്യാനികൾ പീഡനിമിത്തം യരുശലേം വിടേണ്ടതായിവന്നു. അവർ പലദിക്കുകളിലേക്കു ചിതറിപ്പോയി. എങ്കിലും അവരുടെ ചിതറിപ്പോക്കു് നന്മയായി ഭവിച്ചു. അവർ പോയിട

---

ദീവന്നാസിയോസ് ആറാമനു് അനുകൂലമായി വിധിച്ചു. കേസ് അവസാനിച്ചതോടുകൂടി വൈദിക വിദ്യാഭ്യാസം സിറിയൻ സിമ്മനാരിയിലേക്കു മാററി. ആറുവർഷം കഴിഞ്ഞപ്പോൾ സൗകര്യത്തെ കരുതി പഠനം വീണ്ടും എം. ഡി. സിമ്മനാരിയിലേക്കു മാററപ്പെട്ടു. സിറിയൻ സിമ്മനാരിയുടെ വിദ്യാഭ്യാസപരമായ പ്രവർത്തനങ്ങൾ ഇതോടുകൂടി ഏതാണ്ടു് അവസാനിച്ചു.

ദീവന്നാസിയോസ് ആറാമനുശേഷം മോറാൻ മോർ ബസ്സേലിയോസ് കാതോലിക്കാ ബാവാ തിരുമേനി മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽകൂടി ഭരണാധിപനായിത്തീർന്നു. സിമ്മനാരിയും സ്വത്തുക്കളും വീണ്ടും വ്യവഹാര വിഷയമായി. ദീവന്നാസിയോസ് ആറാമന്റെ യഥാർത്ഥ പിൻഗാമികൾ തങ്ങളാണെന്നും സിറിയൻ സിമ്മനാരിയും സ്വത്തുക്കളും തങ്ങൾക്കുള്ളതാണെന്നും സ്ഥാപിച്ചുകിട്ടുവാൻ വേണ്ടി പാത്രിയർക്കീസ് പക്ഷക്കാർ 1938-ൽ ഫയലാക്കിയ കേസിന്റെ അപ്പീൽ ഇപ്പോൾ തിരുവിതാംകൂർ കൊച്ചി ഹൈക്കോടതിയിൽ വാദം കേട്ടുകൊണ്ടിരിക്കയാണല്ലോ. ഈ കേസു സംബന്ധിച്ചു് അടുത്തുകാലത്തു് പീസ്‌ലീഗിന്റെ ആഭിമുഖ്യത്തിൽ നടന്ന അനുരഞ്ജനശ്രമങ്ങൾ എല്ലാം പരാജയപ്പെട്ടുകയാണു ചെയ്തതെന്നു് വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

സിമ്മനാരിയുടെ മൂന്നാം നിലയിൽ വടക്കുവടിഞ്ഞാറുള്ള Auditorium അഥവാ കമ്മിററിമാളിക സഭാ മേലദ്ധ്യക്ഷന്മാരുടെ പൗരാണിക പ്രതാപവും പദവിയും തികച്ചും പ്രസ്പഷ്ടമാക്കുന്നു. അപൂർവ ചിത്രങ്ങളും ആകർഷകങ്ങളായ ക്രമീകരണങ്ങളും മൂലം ആ ഹാൾ കമനീയമാക്കപ്പെട്ടിട്ടുണ്ടു്. സുപ്രസിദ്ധ ചിത്രകാരനായ രവിവർമ്മ കോയിത്തമ്പുരാനും, ശ്രീ. ചിത്രമെഴുത്തു കെ. എം. വറുഗീസും വരച്ച ആൾ വലിപ്പത്തിലുള്ള എണ്ണച്ചായാപടങ്ങൾ കമ്മിററിമാളികയിൽ സുലഭമാണു്. 1911-ൽ ജോർജ്ജ് പഞ്ചമൻ നടത്തിയ ഡൽഹി ഡർബാറിന്റെ Pencil Copy-യും അവിടെ പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നു. ഫ്രെയിമിലേക്കു മൂന്നു കോണുകളിൽ (angles) നിന്നുനോക്കുമ്പോൾ ഒരു ബ്രിട്ടീഷ് ചക്രവർത്തിയേയും അദ്ദേഹത്തിന്റെ സമകാലീനരായ ജർമ്മൻ ചക്രവത്തി, ഇററാലിയൻ ചക്രവർത്തി എന്നിവരെയും വെവ്വേറെ കാണത്തക്കവണ്ണമുള്ള ചിത്രങ്ങളുടെ ഒരു ക്രമീകരണം സന്ദർശകരുടെ സവിശേഷമായ ശ്രദ്ധയെ ആകർഷിക്കുന്നുണ്ടു്. ആറടി ചതുരമുള്ള ഒററപ്പലക കൊണ്ടു നിർമ്മിക്കപ്പെട്ട ഒരു മേശയും വെൽവററുകുഷ്യനിട്ട കസേരകളും കമ്മിററിമാളികയുടെ പ്രത്യേകതകളാണു്. മെത്രാപ്പോലീത്തന്മാർ ഉപയോഗിച്ചിരുന്ന രണ്ടു പല്ലക്കുകൾ സിമ്മനാരിയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ ഒന്നു് ഈട്ടിത്തടി കൊണ്ടു് പണിതു് ദന്തത്തിലുള്ള കൊത്തുപണികൾ അവിടവിടെ ചേർത്തു് ആണിവച്ചിണക്കിയിട്ടുള്ളതും ഒരാൾക്കു മാത്രം സഞ്ചരിക്കാവുന്നതും ആണു്. ഇതിനു് കനകപ്പല്ലക്കു് എന്നു് പേരുണ്ടായതു് അതിൽ വല്ല സ്വർണ്ണപ്പണികളും ഉണ്ടായിരുന്നതു കൊണ്ടായിരിക്കാം. ഒരു പക്ഷേ ഉടമസ്ഥനായിരുന്ന മെത്രാപ്പോലീത്തായോടുള്ള ബഹുമാനം കൊണ്ടായിരിക്കാം എന്നും വരാം.

മൂന്നു ഭക്തന്മാരായ മലങ്കരമെത്രാപ്പോലീത്തന്മാർ അന്ത്യവിശ്രമംകൊള്ളുന്ന കബറിടങ്ങൾ സിറിയൻ സിമ്മനാരി ചാപ്പലിൽ കാണാം. സിമ്മനാരിയുടെ പ്രശസ്തി വർദ്ധിപ്പിക്കുന്നതിനു് ഇവ കാരണമായിത്തീർന്നു വെന്നുള്ളതും പ്രസ്താവ്യമാണു്.

വൈദ്യുത വിളക്കുകളാലും ഇതര സജ്ജീകരണങ്ങളാലും നവചൈതന്യം പ്രാപിച്ച പ്രസ്തുത സിമ്മനാരി ഇപ്പോൾ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ ബാവാ തിരുമനസ്സിലെ ഔദ്യോഗിക അരമനയായി പരിലസിക്കുന്നു.

ത്തെല്ലാം സുവിശേഷം ഘോഷിക്കയും അനേകരെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവരികയും ചെയ്യു. അതു തന്നെയാണു മലയാളക്കരയിൽനിന്നു ഇൻഡ്യയുടെ നാനാഭാഗത്തും ചിതറിപ്പാർക്കുന്ന ക്രിസ്ത്യാനികളെ സംബന്ധിച്ചുള്ള ദൈവത്തിൻെറ ഉദ്ദേശം. ക്രിസ്തുമതം വെള്ളക്കാരുടെ ഇറക്കുമതിയോ, താണവർഗ്ഗക്കാരുടെ മാത്രം മതമോ അല്ലെന്നും, നേരേമറിച്ചു ക്രിസ്തുമതം ഭൂമിയിലുണ്ടായ നാളുകളിൽ തന്നെ ഇന്ത്യയുടെ മണ്ണിൽ വേരിറങ്ങിയതാണെന്നും അഭ്യസ്ഥവിദ്യരും ഉൽകൃഷ്ടകുടുംബജാതരുമായ അനേകായിരങ്ങൾ ക്രിസ്തുവിൻെറ അനുയായികളായി ഭാരതത്തിലുണ്ടെന്നും നമ്മുടെ ഈ ചിതറിപ്പാർപ്പുകൊണ്ട് ഇന്ത്യയുടെ നാനാഭാഗത്തുമുള്ളവരെ ബോദ്ധ്യപ്പെടുത്താൻകഴിഞ്ഞതു അടുത്തഭാവിയിൽ സുവിശേഷകന്മാർ ഇന്ത്യയുടെ വിവിധ ഗ്രാമങ്ങളിൽ ചെയ്യാനുള്ള സുവിശേഷവേലയുടെ കളമൊരുക്കലാണെന്ന് ആർക്കും കണ്ടു മനസ്സിലാക്കാവുന്നതാണ്.

നമ്മുടെ സഭ ഇനിയും എന്നാണ് കേരളത്തിനു വെളിയിൽ സുവിശേഷവേല ആരംഭിക്കുന്നതെന്നു ചോദിച്ചേക്കാം. വെളിയിലുള്ള ഇടവകകൾവളർന്ന് ആരാധനാസ്ഥലങ്ങൾഉണ്ടാക്കി പുഷ്ടിപ്പെടുമ്പോൾ അതിൻെറതണലിൽ സുവിശേഷവേല അരംഭിക്കുന്നതു് ഏററവും പ്രയോജനകരമായിരിക്കും. കോയമ്പത്തൂരു ഒരു സ്ക്കൂൾ ആരംഭിച്ചിട്ടുണ്ട്. മദ്രാസിലുംബോംബെയിലും ഡിസ്പെൻസറി സ്ഥാപിച്ചിട്ടുണ്ട്. അതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ അവിടെ സുവിശേഷകന്മാരെ നിയമിച്ചാക്കി അവിടെയും അടുത്തുള്ള ഗ്രാമങ്ങളിലും സുവിശേഷവേല ആരംഭിക്കേണ്ടതു് എത്രയും ആവശ്യമാണ്, അതിനൊരുങ്ങാത്തപക്ഷം നന്മപ്രവർത്തിക്കാനും സുവിശേഷംഘോഷിക്കാനുമുള്ള ഇടവകയുടെ ജീവൻ പുഷ്ടിപ്പെടാതെ പോകും. വിശ്വാസികളിൽ ഒരു നല്ല പങ്ക് ഫലംപുറപ്പെടുവിക്കാത്ത ഒരു വക"പള്ളിഭക്ത"ന്മാരും സ്വയനീതീകരണക്കാരും ആയി രൂപാന്തരപ്പെടും. ദൈവത്തിൻെറ ഉദ്ദേശം അതല്ലല്ലൊ. ക്രിസ്ത്യാനികൾ പുളിപ്പുള്ളവരായിരിക്കണം. സുവിശേഷംകൊണ്ട് ഇന്ത്യാരാജ്യമാകുന്ന വലിയ പിണ്ഡത്തെ മുഴുവനും പുളിപ്പിക്കണമെന്നുള്ളതാണ് നമ്മെക്കുറിച്ചുള്ള ദൈവത്തിൻെറ ഉദ്ദേശം.

സുവിശേഷകന്മാരെ നിയമിച്ചാക്കിയാൽ ഇടവകയുടെ ചുമതല ഒഴിഞ്ഞു എന്നു വിചാരിക്കുന്നെങ്കിൽ അതു തെററാണ്. സുവിശേഷവേലയുടെ വിജയം ഇടവകയെയാണ് ആശ്രയിച്ചിരിക്കുന്നതു്. ഇടവകാംഗങ്ങൾ സത്യക്രിസ്ത്യാനികളായി കാണപ്പെടണം. ഓരോരുത്തരും ആയിരിക്കുന്നസ്ഥാനത്തു തണ്ടിന്മേൽ വയ്ക്കപ്പെട്ടവിളക്കുപോലെ കത്തിശോഭിക്കണം. ഇടവകയുടെ പല ഭാഗത്തായി ചെറിയ കൂട്ടങ്ങൾ ആത്മാക്കളുടെ ആദായത്തിനായി ഉള്ളുരുക്കത്തോടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കണം. അങ്ങനെയുള്ളവരുടെ സഹായത്തിലും സഹകരണത്തിലും സുവിശേഷവേല ചെയ്താൽ ജാതികളുടെ കണ്ണ് തുറക്കപ്പെടും. അവർ അനുതപിച്ചു യേശുക്രിസ്തുവിനെ സ്വന്തം രക്ഷിതാവായി സ്വീകരിച്ചു വി. മമോദീസാകൈക്കൊണ്ട് സഭയോടു ചേരും.

ഇപ്രകാരമുള്ള വേല നടക്കണമെങ്കിൽ സഭയ്ക്കകത്തേക്കും പുറത്തേക്കുമുള്ള പട്ടക്കാരെയും സുവിശേഷകന്മാരെയും ഒരുക്കി അയപ്പാനുള്ള നമ്മുടെ വൈദികസിമ്മനാരി വളർന്നുകൊണ്ടിരുന്നേ മതിയാവൂ. സിമ്മനാരി ക്ഷീണിച്ചാൽ സഭ ക്ഷീണിച്ചുപോകും. സിമ്മനാരി വളർന്നാൽ സഭയും വളരും. വൈദികസിമ്മനാരി മാർ അത്താനാസ്യോസ് തിരുമനസ്സിലെ പരിപാലനത്തിൽ വളർന്നുകൊണ്ടിരിക്കുന്ന കാര്യ്യം സഭയുടെ വളർച്ചയേയാണു വിളിച്ചറിയിക്കുന്നതു്. പണത്തിൻെറ കുറവു നിമിത്തം സിമ്മനാരിയുടെ നടത്തിപ്പിനു ക്ഷതം തട്ടാതിരിപ്പാൻ സഭാസ്നേഹികളായ സകലരും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

സിമ്മനാരിയെപ്പോലെ വളർന്നു ശക്തി പ്രാപിച്ചുകൊണ്ടിരിക്കുന്ന വേലകളാണു സൺഡേസ്ക്കൂൾ പ്രവർത്തനവും സ്ളീബാദാസസമൂഹത്തിൻെറ സുവിശേഷവേലയും. സൺഡേസ്ക്കൂൾ പ്രവർത്തനത്തിനു് ഇനിയും എന്തെങ്കിലും പരിഷ്ക്കാരം വരുത്താനുണ്ടോ എന്നു സംശയിക്കുമാറു് അതു അത്രമാത്രം ഉയർന്നുകഴിഞ്ഞു. യുവജനങ്ങൾ സമുദായത്തിൻെറ നട്ടെല്ലാണ്. അവർക്കു വേണ്ടിയുള്ള യൂത്തുലീഗിൻെറ (വഴി തെററാത്തുള്ള) പ്രവർത്തനത്തിനു ആവശ്യമായ താങ്ങും തണലും കൊടുത്താൽ അതും വേഗം വളർന്നു കയറും. മർത്തമറിയം സമാജം വീണ്ടും അതിൻെറ പഴയ ശക്തിയിലും ആത്മാവിലും പ്രത്യക്ഷപ്പെടുമെന്നു പ്രതീക്ഷിക്കാം. മരണം വരെയും വളർന്നുകൊണ്ടിരിക്കണമെന്നുള്ള അഭിവാഞ്ഛ ഓരോരുത്തരേയും ഭരിച്ചുകൊണ്ടിരുന്നാൽ അതു എത്ര നന്ന്. താലന്തു കുഴിച്ചിട്ട് അതിൻെറ ചുററും വേലികെട്ടി ഉറപ്പിക്കുന്നതുകൊണ്ടു യാതൊന്നും സാധിക്കാൻ പോകുന്നില്ല. വിളിക്കപ്പെട്ടപ്രകാരം ജീവിതഓട്ടം ഓടി അവസാനിപ്പിക്കുന്നവർ ഭാഗ്യവാന്മാർ.

നമ്മുടെ സഭയിൽ രൂപം പ്രാപിച്ചു വരുന്ന സുവിശേഷപ്രവർത്തനങ്ങൾ സഭാമക്കൾക്ക് ഒന്നു പോലെ ആത്മപ്രചോദനം നൽകുന്നുണ്ട്. വളർന്നുകൊണ്ടിരിക്കുന്ന കോയമ്പത്തൂർ തടാകം ആശ്രമത്തിന്റെ സുവിശേഷവേല സഭയുടെ കരത്തിനു ബലം കൂട്ടുക തന്നെ ചെയ്യും. സഭയ്ക്കുള്ളിൽ സേവനം അനുഷ്ഠിക്കുന്ന ബഥനിആശ്രമം, ബഥനിമഠം, താബോർ ആശ്രമം, താബോർമഠം, ബേസിൽമിഷൻ ഹൗസ്, ഓതറ ദയറാ, ഇവയെല്ലാം ജാതികളുടെ ഇടയിലും സുവിശേഷവേലചെയ്യണമെന്നുള്ള ലക്ഷ്യത്തിലാണു വളർന്നുകൊണ്ടിരിക്കുന്നതു്. ഈ സ്ഥാപനങ്ങളുടെ വളർച്ച സഭയുടെ ഭാസുരമായ ഭാവിയെയാണു കുറിക്കുന്നതു്. ഓർത്തഡോക്സ് സ്റ്റുഡൻസ്സ് മൂവ്മെൻറും വിദ്യാർത്ഥിനീ കോൺഫറൻസും യുവതീയുവാക്കന്മാരെ ആത്മീയപ്രബുദ്ധരാക്കി സഭാസ്നേഹത്തിൽ ഉറപ്പിക്കയും സഭാസേവനത്തിനു തങ്ങളെത്തന്നെ പ്രതിഷ്ഠിക്കുവാൻ പലർക്കും പ്രോത്സാഹനം നൽകുകയും ചെയ്യുന്നുണ്ടു്.

നമ്മുടെ ഏററവും വലിയ സുവിശേഷവേല സ്ലീബാ ദാസ സമൂഹത്തിന്റെ വേലയാണ്. മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ നേതൃത്വത്തിൽ ആരംഭിച്ച വേല തിരുക്കൊച്ചിയിൽ നിന്നും മലബാറിലേക്കു പ്രവേശിച്ചിട്ടു വർഷങ്ങൾ പലതു കഴിഞ്ഞിരിക്കയാണ്. അതിനിയും ഇന്ത്യയുടെ നാനാഭാഗത്തേക്കും വ്യാപിക്കുമെന്നുള്ളതു തീർച്ചയാണ്. സ്ലീബായുടെ ദാസന്മാരെഇന്ത്യയുടെ പല ഗ്രാമങ്ങളിലും കാണാവുന്ന കാലം വരും. ജാതികളോടു സുവിശേഷം അറിയിപ്പാൻ വേർതിരിച്ചു വിളിക്കപ്പെട്ട അപ്പോസ്തോലികപിൻഗാമിയാണു മാർ ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ടു്. സ്ലീബാദാസ സമൂഹത്തിന്റെ സുവിശേഷവേല മലങ്കര സഭാചരിത്രത്തിലെ രത്നം പതിച്ചിട്ടുള്ള സ്വർണ്ണത്താളുകളാണ്. വളരെ ത്യാഗം സഹിച്ചു ദൈവവേല ചെയ്യുന്ന സ്ലീബാദാസന്മാരേ സ്നേഹിച്ചു ബഹുമാനിക്കയും സഹായിച്ചു പ്രോത്സാഹിപ്പിക്കയും ചെയ്യേണ്ടതു സകലരുടെയും ചുമതലയാണ്. തെക്കേ ഇൻഡ്യയിലും വടക്കേ ഇൻഡ്യയിലുമായിമൂന്നു നാലു സ്ഥലങ്ങളിൽ സുവിശേഷ വേല ആരംഭിക്കാനുള്ള പററിയ സന്ദർഭം ഇതാണ്. പണത്തിന്റെ കുറവു നമ്മുടെ സഭയുടെ പ്രവർത്തനങ്ങളെ തളരിപ്പിക്കുന്നില്ലായെന്നു സമ്മതിക്കേണ്ടതുണ്ടു്.

സകല കുടുംബങ്ങളും ഒത്തൊരുമിച്ചു പ്രവർത്തിച്ചാൽ ഇതിനു പരിഹാരം ഉണ്ടാക്കാവുന്നതാണ്. പണത്തിന്റെ ദൗർല്ലഭ്യം മൂലം ദൈവവേല മുടങ്ങിയെന്നു വരുന്നതു ഒരിക്കലും ക്ഷന്തവ്യമല്ല. പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ കല്പനപ്രകാരം ഓരോരുത്തരും തങ്ങളുടെ ഒരു ദിവസത്തെ വരുമാനം കാതോലിക്കാദിനപ്പിരിവായി കൊടുത്താൽ ആ ഇനത്തിൽ ഒരു ലക്ഷം രൂപായോളം സഭയ്ക്കു്ലഭിക്കുന്നതാണ്. ആവശ്യബോധത്തോടുകൂടി ഉണർന്നു പ്രവർത്തിച്ചാൽ ദൈവതിരുനാമമഹത്വത്തിനായി വമ്പിച്ച കാര്യങ്ങൾ ചെയ്‌വാൻ കഴിയും. നമ്മൾ വളർന്നുകൊണ്ടിരിക്കണം.

കഴിഞ്ഞ മുപ്പതു വർഷത്തിനകം പല ഇടവകകളും പല പ്രകാരത്തിൽ വളർന്നിട്ടുണ്ടു്. അതിൽ പ്രധാനപ്പെട്ട ഒന്നാണു ആറാട്ടുപുഴ ഇടവക. ആ ചെറിയ ഇടവകയുടെ വലിയ പരിശ്രമവുംആത്മീയ തീക്ഷ്ണതയും നിമിത്തംമദ്ധ്യതിരുവിതാംകൂറിൽതല ഉയർത്തിനിൽക്കുന്നവലിയ ദേവാലയം സകല ഇടവകക്കാർക്കും ഒരു മാതൃകയാണ്. അങ്ങിനെ വളരാനാണു ഞങ്ങളുംകൽക്കട്ടാ ഇടവക ആഗ്രഹിക്കുന്നതു്. പള്ളിക്കു സ്ഥലംവാങ്ങാൻഞങ്ങൾ ധനശേഖരപ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കയാണ്. അതിനു വേണ്ടി ഡിസംബർ പത്താം തീയതി നടത്തപ്പെടുന്ന കൗതുക വിൽപ്പനയെ സകല ഇടവകക്കാരും വിവിധസാധനങ്ങൾ അയച്ചു തന്നു വിജയിപ്പിക്കണമെന്നു ഈ സന്ദർഭത്തിലും ഓർമ്മിപ്പിച്ചുകൊള്ളട്ടെ.

ഓരോ ഇടവകയും വളർന്നുകൊണ്ടിരിക്കണം. ഓരോ പ്രസ്ഥാനങ്ങളും വളർന്നുകൊണ്ടിരിക്കണം. വ്യക്തികളും കുടുംബങ്ങളും ആദിമക്രിസ്ത്യാനികളെപ്പോലെ ദൈവസ്നേഹം കൊണ്ടു നിറഞ്ഞു ആത്മീയശക്തിയുള്ളവരായി വളരണം. അതിന്റെ ഫലം സുവിശേഷവേലയാണ്. സഭയുടെ വളർച്ചയും ശക്തിയും സഭയ്ക്കുള്ളിലും സഭയ്ക്കു വെളിയിലും നടത്തുന്ന സുവിശേഷവേലയെയാണു ആശ്രയിച്ചിരിക്കുന്നതു്.

—0—

# ആത്മനിക്ഷേപം (M. C. K.)

## 53 മദ്ധ്യസ്ഥ പ്രാർത്ഥന

എന്റെ ജീവനെയും എന്റെ ജനത്തെയും എനിക്കു നൽകണമെ—എസ്ഥേർ 7: 3

ഒരു വലിയ രാജാവ്, ഒരു വലിയ ജാതി, ഒരു വലിയ ശത്രു, ഒരു വലിയ വിരുന്ന്, ഒരു വലിയ മദ്ധ്യസ്ഥ പ്രാർത്ഥന, ഒരു വലിയ രക്ഷ എന്നിവയെ പററി എസ്ഥേർ പുസ്തകത്തിൽ എഴുതപ്പെട്ടിട്ടുണ്ട്.

മിസ്രയീമിലെ അടിമത്വത്തിൽ നിന്നു സ്വാതന്ത്ര്യം നേടി വാഗ്ദത്തനാട്ട് അവകാശമാക്കിയ ഇസ്രായേൽ ജനം അഥവാ ആ വലിയ യഹൂദ ജാതി ക്രമേണ പുരോഗമിച്ചുകൊണ്ടിരുന്നു ദാവീദിന്റെ കാലത്ത് മനോഹരമായ ഒരു തലസ്ഥാനവും ശലോമോന്റെ കാലത്തു മനോഹരമായ ഒരു ദേവാലയവും അവർക്കുണ്ടായി. അവരുടെ പ്രശസ്തി അത്യുച്ചസ്ഥമായി. അനന്തരം അവരുടെ ഗതി പുരോഗമനപരമായിരുന്നില്ല. സെദക്കീയാവിന്റെ കാലത്ത്, അവർ ദൈവത്തെ ഉപേക്ഷിക്കയാൽ അവർ വീണ്ടും അടിമകളായിത്തീർന്നു. ബാബേൽ രാജാവ് അവിടേക്കു ചെന്ന് പട്ടണവും ദേവാലയവും കവർച്ച ചെയ്തു നശിപ്പിച്ചു. ഇസ്രായേൽ ജനത്തെയും രാജാവിനെയും അടിമകളായി അദ്ദേഹം കൊണ്ടുപോയി. "ബാബേൽ നദികളുടെ തീരത്തു ഞങ്ങൾ ഇരുന്നു; യെറുശലേമിനെ ഓർത്തപ്പോൾ ഞങ്ങൾ കരഞ്ഞു," എന്നത്രെ അവരുടെ ആ അടിമക്കാലത്തെക്കുറിച്ച് എഴുതപ്പെട്ടിട്ടുള്ളത്.

യഹൂദജാതി ബാബേലിൽ അടിമകളായിരിക്കവെ, അഹശ്വേരോസ് എന്നു പേരായ ഒരു വലിയ രാജാവ് അവിടെ എഴുന്നേററു. യൂദവംശജയായ എസ്ഥേർ എന്ന മഹിള അദ്ദേഹത്തിന്റെ രാജ്ഞിയായിത്തീരുന്നതിനു ഇടയായി. അവളുടെ ഒരു സഹോദരനായ മോർദ്ദെക്കായി യൂദജനത്തിൽ പ്രധാനിയായിരുന്നു. രാജാവിന്റെ മന്ത്രിയായ ഹാമാനെ മോർദ്ദെക്കായി കുമ്പിട്ടു നമസ്കരിക്കായ്കയാൽ അവനു അദ്ദേഹത്തോടും തന്മൂലം യൂദജനത്തോടും വിരോധമായി. അങ്ങനെ ഒരു വലിയ ശത്രു രംഗപ്രവേശം ചെയ്തു. യഹൂദജാതിയെ മുഴുവൻ ആബാലവൃദ്ധം കൊന്നു മുടിക്കണമെന്ന് അവൻ നിശ്ചയിച്ചു. അവരെക്കുറിച്ച് അവൻ രാജാവിന്റെ ഹൃദയത്തിൽ ജാതിസ്പർദ്ധ അങ്കുരിപ്പിച്ചു. അദ്ദേഹത്തിന്റെ കീഴിലുണ്ടായിരുന്ന 127 സംസ്ഥാനങ്ങളിൽ ചിതറിപ്പാർത്തിരുന്ന യൂദജനത്തെ ആബാലവൃദ്ധം 12—ാംമാസം 13—ാം തീയതി സംഹരിക്കുന്നതാണ് എന്ന് അദ്ദേഹം വിളംബരം പുറപ്പെടുവിച്ചു. യഹൂദന്മാരുടെ ഇടയിൽ മഹാദുഃഖവും ഉപവാസവും കരച്ചിലും വിലാപവും ഉണ്ടായി.

യഹൂദപ്രധാനിയായ മോർദ്ദെക്കായി രട്ടുടുത്ത് കൊട്ടാരപ്പടിവാതിൽക്കൽ എത്തി. കാരണം അറിവാൻ എസ്ഥേർ ഒരു ഭൃത്യനെ അയച്ചു. ആ വിളംബരത്തിന്റെ ഒരു പകർപ്പ് അവൻവശം മോർദ്ദെക്കായി കൊടുത്തയച്ചുയും ആ സമയത്ത് അവൾ അവളുടെ സ്വാധീനം ഉപയോഗിക്കാതെ മിണ്ടാതിരുന്നാൽ യൂദജനം മുഴുവൻ നശിച്ചു പോകുമെന്ന് അറിയിക്കുകയും ചെയ്തു.

എന്നാൽ വിളിക്കപ്പെടാതെ ആ രാജസന്നിധിയിൽ ആർക്കും—രാജ്ഞിമാർക്കുപോലും—ചെല്ലുവാൻ പാടുണ്ടായിരുന്നില്ല. ആകയാൽ എല്ലാവരും മൂന്നു ദിവസം ഉപവസിക്കണമെന്നും, പിന്നീട് "ഞാൻ നശിക്കുന്നെങ്കിൽ നശിക്കട്ടെ," രാജസന്നിധിയിലേക്കു പോകാമെന്നും അറിയിച്ചു. ജനമെല്ലാം ഉപവാസത്തോടെ പ്രാർത്ഥിച്ചു.

മൂന്നാം ദിവസം ഉപവാസവും പ്രാർത്ഥനയും നടന്നുകൊണ്ടിരിക്കവെ എസ്ഥേർ രാജവസ്ത്രം ധരിച്ച് രാജസന്നിധിയിൽ ചെന്നു. ആ രാജ്ഞി പ്രാകാരത്തിൽ നിൽക്കുന്നതു രാജാവു കണ്ടപ്പോൾ അവളോടു കൃപ തോന്നി പൊൻചെങ്കോൽ അവളുടെ നേരെ നീട്ടി. അതു അനുവാദ ലക്ഷണമായിരുന്നു. എസ്ഥേർ അടുത്തു ചെന്നു. രാജാവ് അവളോടു എസ്ഥേർ രാജ്ഞിയേ! നിന്റെ അപേക്ഷ എന്താകുന്നു എന്നു ചോദിച്ചു. ഞാൻ ഒരുക്കുന്ന വിരുന്നിനു വരണമേ എന്നു അവൾ അപേക്ഷിച്ചു. അവൾ ഒരു വലിയ വിരുന്ന് ഒരുക്കി. രാജാവ് കൊട്ടാരത്തിൽ നിന്നും ആ വിരുന്നിനു ചെന്നു. വിരുന്നു സമയത്തു രാജാവ് അവളോടു നിന്റെ അപേക്ഷ എന്ത് എന്നു വീണ്ടും ചോദിച്ചു. അവൾ കരഞ്ഞു പറഞ്ഞു. "എന്റെ ജനത്തിനു വരുന്ന അനർത്ഥം ഞാൻ എങ്ങനെ കണ്ടു സഹിക്കും? എന്റെ വംശത്തിന്റെ നാശവും ഞാൻ എങ്ങനെ കണ്ടു സഹിക്കും? എന്റെ ജീവനെയും എന്റെ ജനത്തെയും എനിക്കു നൽകണമേ. ഞങ്ങളെ നശിപ്പിച്ചു കൊന്നു മുടിക്കേണ്ടതിനു എന്നെയും എന്റെ ജനത്തെയും വിററുകളഞ്ഞിരിക്കുന്നുവല്ലോ?"

എസ്ഥേറിൻെറ അപേക്ഷ രാജാവു കൈക്കൊണ്ടു. ഹാമാനെ തൂക്കിക്കൊന്നു. രാജവിളംബരം നിയമപ്രകാരം ദുർബലപ്പെടുത്താവുന്നതല്ലായിരുന്നു. ആകയാൽ അതിനുപരിയായ ഒരു വിളംബരം അദ്ദേഹം പ്രസിദ്ധപ്പെടുത്തി. യഹൂദന്മാർ ആ ദേശത്തു അടിമകളായിരുന്നെങ്കിലും ആദ്യവിളംബര പ്രകാരം സംഹാരദൂതന്മാർ ചെല്ലുമ്പോൾ ഒന്നിച്ചു കൂടി ജീവരക്ഷയ്ക്കുവേണ്ടി പൊരുതു നിൽക്കാം എന്ന് വേറൊരു വിളംബരംരാജാവു പ്രസിദ്ധപ്പെടുത്തി. തന്മൂലം യഹൂദന്മാർക്കു പ്രകാശവും സന്തോഷവും ആനന്ദവും ബഹുമാനവും ഉണ്ടായി.

ഓർത്തു നോക്കിയാൽ ഈ പഴയനിയമ ചരിത്ര സംഭവം നമ്മുടെ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് ഒരു ഉപമയും അതിൻെറ പ്രയോജനത്തിനു ഒരു തെളിവും അല്ലയോ?

അഹശ്വേരോസു് രാജാവു് സ്വർഗ്ഗീയ രാജാവായ യേശുവിനെയും, എസ്ഥേർ രാജ്ഞി സഭയെയും, ശത്രുവായ ഹാമാൻ, ആരേ വിഴുങ്ങേണ്ടു എന്നു തിരഞ്ഞു ചുററി നടക്കുന്ന അലറുന്ന സിംഹത്തിനു സദൃശ്യനായ സാത്താനെയും സൂചിപ്പിക്കുന്നതായി സങ്കല്പിക്കുക.

എസ്ഥേറിനു വന്നുകൂടിയ വിപത്തിനെപ്പററി ചിന്തിക്കുക. യഹൂദർ കൊല്ലപ്പെടണം എന്നു കല്പനയുണ്ടായി. അതിൻെറ കാരണക്കാരൻ യഹൂദവംശത്തിൻെറ വൈരാഗ്യ ശത്രുവായ ഹാമാൻ ആയിരുന്നു. അവൻ കൗശലശാലിയും ബലവാനും പ്രമാണരഹിതനും ആയിരുന്നു. അവൻ നമ്മുടെ ശത്രുവായ സാത്താനു തുല്യൻ ആകുന്നു. ഹാമാൻെറ തന്ത്രങ്ങളാൽ യഹൂദവംശം മരണ വിധിക്കു വിധേയമായി. സാത്താൻെറ തന്ത്രത്താൽ ആദ്യമാതാപിതാക്കന്മാരും തദ്വാരാ മനുഷ്യകുലവും മരണത്തിനു വിധേയമായി.

എസ്ഥേർ അവളുടെ വിപത്തിൽ നിന്നു എങ്ങനെ രക്ഷപെട്ടു എന്നു ധ്യാനിക്കുക. രക്ഷിപ്പാൻ കഴിവുള്ളവൻ ഒരുവൻ മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന് അവൾ മനസ്സിലാക്കി. അതു ഹാമാനെക്കാൾ ബലവാനായ രാജാവു് ആയിരുന്നു. ഉപവാസത്തോടും പ്രാർത്ഥനയോടും കൂടെ അവൾ അവൻെറ സന്നിധിയിലേക്കു ചെന്നു. അപ്രകാരം തന്നെ സാത്താനിൽ നിന്നും മരണത്തിൽ നിന്നും നമ്മെ രക്ഷിപ്പാൻ കഴിവുള്ളവൻ ഒരുവൻ മാത്രമേ ഉള്ളു. അതു് സ്വർഗ്ഗീയ രാജാവായ യേശുമിശിഹാ ആകുന്നു. ഒരുക്കത്തോടെ അവൻെറ സ്വർഗ്ഗീയ സിംഹാസനത്തെ സമീപിക്കുക.

അവൾ ദ ദ വലിയ വിരുന്നു് ഒരുക്കി രാജാവിനെ അതിങ്കലേക്കു ക്ഷണിച്ചു. വിശുദ്ധ കുർബാനയുടെ ഒരു വശം നമ്മൾ ഇവിടെ കാണുന്നു. അതു ഒരു വലിയ ദിവ്യ വിരുന്നാകുന്നു. അതു ഒരുക്കിക്കൊണ്ടു് സഭയും വ്യക്തിയും അതിങ്കലേക്കു സ്വർഗ്ഗീയ രാജാവിനെ ക്ഷണിക്കുന്നു. അവൻ ആ വിരുന്നിങ്കലേക്കുഇറങ്ങിവരുന്നു.

എസ്ഥേർ അവളുടെ വിരുന്നിൽ വച്ചു് അവളുടെ അപേക്ഷ രാജാവിനെ അറിയിച്ചു. "എൻെറ ജീവനെ എനിക്കു തരണമേ." ദൈവതിരുമുമ്പാകെ പ്രാർത്ഥനകൾ സമർപ്പിക്കുവാൻ ഏററവും പററിയ സ്ഥലം ദേവാലയവും ഏററവും പററിയ സന്ദർഭം വിശുദ്ധ കുർബാനാർപ്പണ സമയവും ആകുന്നു. ആകയാൽ എസ്ഥേർ അവളുടെ ജീവരക്ഷയ്ക്കുവേണ്ടി അപേക്ഷിച്ചപ്രകാരം നമ്മുടെ ജീവരക്ഷയ്ക്കുവേണ്ടി നമുക്കു പ്രാർത്ഥിക്കാം.

എസ്ഥേറിൻെറ വിരുന്നിൽ വച്ചു് അവൾക്കു വേണ്ടി മാത്രമല്ല, മററുള്ളവർക്കുവേണ്ടിയും അവൾ പ്രാർത്ഥിച്ചു. "എൻെറ ജനത്തെയും എനിക്കു തരണമേ." അവൾ അവിടെ ഒരു മദ്ധ്യസ്ഥ യാചന നടത്തി. എൻെറ ജനത്തെ കൊല്ലരുതേ; അവരേയും രക്ഷിക്കണമേ, എന്നു് അവൾ അപേക്ഷിച്ചു. അപ്രകാരം തന്നെ വിശുദ്ധ കുർബാന സമയത്തു് നമുക്കുവേണ്ടി, മാത്രമല്ല, മററുള്ളവർക്കു വേണ്ടിയും പ്രാർത്ഥിക്കണം.

എസ്ഥേറിൻെറ അപേക്ഷയുടെ ഫലം എന്തായിരുന്നു? ഘോര ശത്രുവായ ഹാമാൻ കൊല്ലപ്പെട്ടു. അവൻെറ ദുഷ്ടതന്ത്രങ്ങൾ വിഫലമായി. അപ്രകാരം തന്നെ ഒരു നല്ല കുർബാനാനുഭവം സാത്താനു നമ്മുടെ മേലുള്ള ശക്തിയെ നശിപ്പിക്കുകയും അവൻെറ തന്ത്രങ്ങളെ വിഫലമാക്കുകയും ചെയ്യും.

പോരാട്ടത്തിൽ നിന്നുള്ള വിമോചനമല്ല, രാജ പിന്തുണയോടെ സംഹാരദൂതന്മാരോടു പൊരുതു നിൽക്കുവാനുള്ള അനുവാദമത്രേ ജനത്തിനു നൽകപ്പെട്ടതു് എന്നുള്ള കാര്യം പ്രത്യേകം ശ്രദ്ധേയമായിരിക്കുന്നു. ക്രിസ്തീയ ജീവിതത്തിൻെറ ഒരു സാക്ഷാൽ ചിത്രം നമ്മൾ ഇവിടെ ദർശിക്കുന്നു. അതു് ഒരു പോരാട്ടം ആകുന്നു. നമ്മൾ വിശുദ്ധ കുർബാന കാണുകയും അനുഭവിക്കുകയും ചെയ്യുന്നതുമൂലം സാത്താനോടുള്ള പോരാട്ടത്തിൽ നിന്നു നമ്മൾ വിമുക്തരാകയല്ല, എന്നാലോ ആ പോരാട്ടത്തിനു സ്വർഗ്ഗീയ രാജാവിൻെറ പിന്തുണയോടെ ശക്തി പ്രാപിക്കയത്രെ ചെയ്യുന്നതു്. യുദ്ധം കൂടാതെ ജയമോ ജയകിരീടമോ പ്രാപിക്കാവതല്ലല്ലോ.

# നാമെന്തു വിശ്വസിക്കുന്നു?

(ഡീക്കൻ റെറ്. ജെ. ജോഷ്വാ ബി. ഏ. ബി. ഡി.)

"ഏതൊരു മതത്തിന്റെയും അടിസ്ഥാനപ്രമാണങ്ങൾ സ്വാഭാവികമായി ന്യായയുക്തമാകുന്നവെന്നു് തെളിയിക്കുവാൻ അതിനു കഴിയുകയില്ലെങ്കിൽ ആ മതത്തിന്റെ നിലനില്പ് അസാദ്ധ്യമാണു്" എന്നത്രേ ഒരു പാശ്ചാത്യപണ്ഡിതനായ Streator പറഞ്ഞിരിക്കുന്നതു്. ക്രിസ്തുസഭയെക്കുറിച്ചും ഇതു് വാസ്തവംതന്നെ. നമ്മുടെ അടിസ്ഥാനപ്രമാണങ്ങൾ, എന്തെല്ലാമെന്നു് സുവ്യക്തമായ ഒരറിവു് നമുക്കു് അവശ്യം ഉണ്ടായിരിക്കേണ്ടതാണു്. ഇന്നു് നാം വന്നെത്തിയിരിക്കുന്ന സാഹചര്യം ചിന്തിച്ചാൽ വിശ്വാസത്തെക്കുറിച്ചുള്ള പഠനം അത്യന്താപേക്ഷിതമെന്നു് കാണാം. എല്ലാററിനേയും ചോദ്യംചെയ്യുന്ന മനോഭാവം പ്രബലപ്പെട്ടിരിക്കുന്നു. വിശ്വാസസംബന്ധമായ കാര്യങ്ങളേയും "എന്തിനു്" "എന്തുകൊണ്ടു്" "എപ്രകാരം" എന്നിങ്ങനെയെല്ലാമുള്ള ചോദ്യങ്ങൾ ബാധിക്കുന്നു. ബുദ്ധിപൂർവകമോ ന്യായയുക്തമോ അല്ലാത്തവയെ പുറംതള്ളുക എന്നുള്ളതാണു് ഇന്നത്തെ മനോഭാവം. ഭൗതികവാദസിദ്ധാന്തങ്ങളും ശാസ്ത്രീയമണ്ഡലത്തിലെ പുരോഗതിയും, ആത്മീയകാര്യങ്ങളെ ചോദ്യം ചെയ്യുന്നു. മാത്രമല്ല ഇതരമതങ്ങളുടെ പ്രാബല്യവും, സമർദ്ദവും, അതോടു ചേർന്നുതന്നെ വിശ്വാസവിപരീതികളുടെ വഴിതെററിയ പോക്കും പ്രവർത്തനങ്ങളും നാമെന്തു വിശ്വസിക്കുന്നു എന്നുള്ള ഒരന്വേഷണത്തിനു നമ്മെ പ്രേരിപ്പിക്കുന്നു.

വിശ്വാസസംബന്ധമായ അറിവു് "രക്ഷാപരിജ്ഞാന"മെന്നത്രേ സഖറിയാ പറഞ്ഞിരിക്കുന്നതു്. ലൂക്കോ. 1: 76–79. രക്ഷയ്ക്കു നിദാനമായ അറിവാകുന്നു ഇതെന്നു നാം കാണുന്നു. അതിൽനിന്നു് നമ്മുടെ ഈ പഠനത്തിന്റെ പ്രാധാന്യം കൂടുതൽ വെളിപ്പെടുന്നു. രക്ഷയെ അഭികാമിക്കുന്ന ഏവനും, അതിനു മുഖാന്തരമായ രക്ഷാപരിജ്ഞാനത്തിൽ, വിശ്വാസ വിഷയത്തിൽ പ്രത്യേക താല്പര്യവും ശ്രദ്ധയും വെക്കേണ്ടതാണു്. മാത്രമല്ല ഒരുവന്റെ പ്രവൃത്തി അവനിലുള്ള വിശ്വാസത്തെ അഥവാ രക്ഷാപരിജ്ഞാനത്തെ,ആശ്രയിച്ചിരിക്കുന്നു എന്നുള്ളതിനാൽ സാന്മാർഗ്ഗികസിദ്ധാന്തത്തിന്റെ വളർച്ചയ്ക്കും, യഥാർത്ഥ വിശ്വാസബോധം ഉണ്ടായിരിക്കേണ്ടതാകുന്നു.

വി. പൗലൂസ് പറയുന്നു "നിങ്ങൾ വിശ്വാസത്തിൽ ഇരിക്കുന്നുവോ എന്നു നിങ്ങളെത്തന്നെ പരീക്ഷിപ്പിൻ, നിങ്ങളെത്തന്നെ ശോധനചെയ്വിൻ". ii Cor. 13: 5. ഇതാകുന്നു നമ്മെ ഈ അന്വേഷണത്തിലേക്കും പഠനത്തിലേക്കും പ്രേരിപ്പിച്ചിരിക്കുന്നതു്. വി. പത്രോസു പറയുന്നു "നിങ്ങളിലുള്ള പ്രത്യാശയെക്കുറിച്ചു് ന്യായം ചോദിക്കുന്ന ഏവനോടും സൗമ്യതയും ഭയഭക്തിയും പൂണ്ടു് പ്രതിവാദം പറവാൻ എപ്പോഴും ഒരുങ്ങിയിരിപ്പിൻ." 1. Pet. 3. 15. ഒരു വിശ്വാസി എപ്പോഴും അവനെന്തു വിശ്വസിക്കുന്നു, അവന്റെ പ്രത്യാശയെന്തു് എന്നുള്ളതിനെക്കുറിച്ചു് ഉത്തരം കൊടുപ്പാൻ ബാദ്ധ്യസ്ഥനും അക്കാരണത്താൽ ഒരുക്കമുള്ളവനുമായിരിക്കണം. മതനിഷേധികളോടും വിശ്വാസവിപരീതികളോടും ന്യായവാദം ചെയ്വാൻ നാം പ്രാപ്തരായിരിക്കേണ്ടതാണു്. ഒരു ഭാഗത്തു പറയുന്നതുപോലെ "പത്ഥ്യോപദേശത്താൽ പ്രബോധിപ്പിപ്പാനും, വിരോധികൾക്കു ബോധം വരുത്തുവാനും" Tit 1. 9 കഴിവുണ്ടാകണം

വിജയകരമായ സുവിശേഷീകരണത്തിനും, സാക്ഷീകരണത്തിനും വിശ്വാസവിഷയമായ പഠനം അനുപേക്ഷണീയമാകുന്നു.

നമ്മുടെ സഭ സുവിശേഷപ്രവർത്തനങ്ങളിൽ വളരെ പിമ്പിലാകുന്നുവെന്നു് എല്ലാവരും സമ്മതിക്കും. യുവജനങ്ങൾക്കു് ഈ കാര്യത്തിൽ ഉത്തേജനം നൽകുവാനുള്ള സംരംഭത്തിൽ ആദ്യത്തേതാകുന്നു, ഈ പഠനം. ക്രിസ്തുവിന്റെ വേലക്കാരായി മുമ്പോട്ടിറങ്ങുന്നതിനും ഇറങ്ങിയിട്ടുള്ളവരെ കൂടുതൽ ഒരുക്കുന്നതിനും ഇതുപ്രയോജകീഭവിക്കുമെന്നു് പ്രതീക്ഷിക്കാം. നാനാസ്ഥലത്തുനിന്നും, വേദശാസ്ത്രപരമായി പഠിക്കുന്നതിനു് ആഗ്രഹം പ്രകടിപ്പി

---

എസ്ഥേറിന്റെ അപേക്ഷയും അതിന്റെ സന്ദർഭവും ഓർത്തുകൊൾക. സംഹാരദൂതന്മാരിൽനിന്നു എനിക്കും എന്റെ ജനത്തിനും രക്ഷ നൽകണമേ എന്നല്ലോ അവൾ അപേക്ഷിച്ചതു്. നമ്മുടെ മേൽ സാത്താനുള്ള തന്ത്രങ്ങൾ ഏവയെന്നു ചിന്തിക്കുക. അവയിന്മേലുള്ള വിജയത്തിനായി എപ്പോഴും വിശിഷ്യാ ദേവാലയത്തിൽ വച്ചു വിശുദ്ധ കുർബാന സമയത്തും പ്രാർത്ഥിക്കുക.

ക്കുന്ന അഭ്യസ്തവിദ്യരെക്കുറിച്ച് അറിയുന്നതിനിട യായിട്ടുണ്ട്. ജീവിതത്തിന്റെ ഇതരമണ്ഡലങ്ങളിൽ കൈവന്നിട്ടുള്ളവളർച്ചയ്ക്കും വികസനത്തിനും അനുസരണമായി ആത്മീയവിഷയത്തിലും വികസനം ഉണ്ടാകേണ്ടതാണ്. ഗഹനമായ വിഷയങ്ങൾ പഠിക്കുന്നതിൽ വിരക്തിയല്ല, പിന്നെയോ അപ്രകാരം പഠിക്കുന്നതിനു സൗകര്യമില്ലല്ലോ എന്ന കുണ്ഠിതമാണ് അധികം പേർക്കുമുള്ളത്. ആകയാൽ ഈ പംക്തി തദ്വിഷയത്തിൽ അല്പമായ സഹായമെങ്കിലും ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നു. വളരെ സംക്ഷിപ്തമായ വിധത്തിൽ പ്രതിപാദിക്കുന്നതിനു മാത്രമേ നിവൃത്തിയുള്ളു.

നമ്മുടെ പഠനത്തിന് വിഷയമാകുന്നവ താഴെപ്പറയുന്ന കാര്യങ്ങളെല്ലാമാണ്. ഓരോ ആഴ്ചത്തേയ്ക്കും നിർദ്ദേശിക്കുന്ന വിഷയങ്ങളെക്കുറിച്ച് ഇവിടെനിന്നും ലഭിക്കുന്ന നോട്ടിന്റെ വെളിച്ചത്തിൽ കൂടുതൽ പ്രതിപാദനങ്ങളും, പഠനങ്ങളും നടത്തേണ്ടതാണ്. ദൈവത്തെക്കുറിച്ചാണ് അദ്യമായി നമുക്ക പഠിക്കേണ്ടത്. അതിൽ ദൈവത്തിൽ നാം വിശ്വസിക്കുന്നതിന് ആധാരമായ യാഥാർത്ഥ്യങ്ങൾ, ദൈവത്തിന്റെ ദിവ്യമായ സ്വഭാവം, തന്റെ പ്രവർത്തനങ്ങൾ, തന്റെ നാമങ്ങൾ, തന്നിലുള്ള ആളത്വങ്ങൾ, പിതാവ്, പുത്രൻ പരിശുദ്ധാത്മാവ്; വി. ത്രിത്വം അഥവാ ആളത്വങ്ങൾ തമ്മിലുള്ള ബന്ധം, അടുത്തതായി പഠിക്കുവാനുള്ളത് മനുഷ്യനെക്കുറിച്ചാണ്. സൃഷ്ടി, മനുഷ്യസ്വഭാവം, അതിന്റെ വിവിധഘടകങ്ങൾ; മനുഷ്യന്റെ വീഴ്ച അഥവാ പാപം, അതിന്റെ സാർവത്രികത, വീണ്ടെടുപ്പ്, രക്ഷ എന്നുള്ളതും, പിന്നീട് സഭ അതിന്റെ ലക്ഷണങ്ങൾ, പ്രവർത്തനം, ആചാര്യത്വം അതിന്റെ അനിർവാര്യത, വി. കൂദാശകൾ, ക്രിസ്തുവിന്റെ രണ്ടാമത്തെ വരവ്, അവസാന കാലം എന്നുള്ളതും ഉൾക്കൊള്ളുന്നു. ഈ വിഷയങ്ങളെല്ലാം വളരെ അഗാധങ്ങളായിട്ടുള്ളവയാകയാൽ നമ്മുടെ ശ്രമം വളരെ ഘനമേറിയതാണ്. ഓരോ ഞായറാഴ്ച ഓരോ വിഷയത്തെക്കുറിച്ച് പഠിക്കുന്നതിനു നാം ശ്രമിച്ചാൽ തുടർച്ചയായി കുറെ നാളത്തെ ശ്രമത്താൽ നമ്മുടെ ഉദ്ദേശം ഏതാണ്ട് സാധിച്ചുവെന്നു വരാവുന്നതാണ്.

x x x x

## ദൈവം

### 1! ദൈവത്തിൽ നാമെന്തുകൊണ്ടു വിശ്വസിക്കുന്നു?

നിരീശ്വരത്വത്തിന്റെ സ്വാധീനത വളരെ വ്യാപകമായിട്ടുണ്ടെന്നു കാണുന്നു. ഭൗതികവാദസിദ്ധാന്തങ്ങളും ശാസ്ത്രീയ പുരോഗതിയുമായിരിക്കാം ഇതിനെ വളംകൊടുത്തു വളർത്തുന്നത്. ഏതായാലും ദൈവവിശ്വാസികളായ നമ്മെ സംബന്ധിച്ചിടത്തോളം നമ്മുടെ വിശ്വാസത്തിന് നിദാനമായിട്ടുള്ളത് ഇന്നതെന്ന് അറിയേണ്ടതാണ്. എന്നാൽ വി. വേദപുസ്തകം ഇക്കാര്യത്തിൽ വലിയ സഹായി അല്ല. കാരണം, ദൈവമുണ്ടോ എന്നു സ്ഥാപിക്കുന്നതിനുള്ള സംരംഭമല്ല അതിലടങ്ങിയിട്ടുള്ളത്. എന്നാലോ ദൈവമുണ്ട് എന്ന അടിസ്ഥാനപ്രമാണത്തിന്മേൽ ദൈവത്തിന്റെ ദിവ്യമായ പ്രവർത്തനത്തെക്കുറിച്ചും വെളിപാടിനെക്കുറിച്ചുമുള്ള പ്രതിപാദനമാണ് അതിൽ നടത്തിയിരിക്കുന്നത്. അതിനാൽ ആസ്തിത്വത്തെക്കുറിച്ചുള്ള തെളിവുകൾക്ക് മററന്വേഷണങ്ങൾ നടത്തേണ്ടതാണ്.

(a) മനുഷ്യവർഗ്ഗത്തിന്റെ ആരംഭകാലം മുതൽ പരിശോധിച്ചാൽ മനുഷ്യൻ ആസ്തിക്യബോധമുള്ളവനായിരുന്നു എന്നു കാണാം. മനുഷ്യഹൃദയങ്ങളിൽ സാർവത്രികമായി അന്തർലീനമായി കിടക്കുന്ന ഒരു വിശ്വാസമത്രേയിത്. ഒരുപക്ഷേ അദൃശ്യഘട്ടത്തിൽ പ്രാകൃതരൂപം മാത്രമേ ഈ വിശ്വാസത്തിന് ഉണ്ടായിരുന്നുള്ളായിരിക്കാം. എന്നാലും ആസ്തിക്യബോധമുണ്ടായിരുന്നുവെന്നുള്ളത് നിസ്തർക്കമായ കാര്യമാണ്. ഈ വിശ്വാസം മനുഷ്യന്റെ ചിന്താശക്തിയെ മാത്രം ആശ്രയിച്ചുനില്ക്കുന്ന ഒന്നല്ല. പിന്നെയോ നൈസർഗ്ഗികമായിട്ടുള്ള ഒന്നാണ്. ഒരു പിഞ്ചുപൈതലിന് ലോകത്തെക്കുറിച്ചോ മറെറന്തിനേയും കുറിച്ചോ അറിവില്ല. ദഹനേന്ദ്രിയത്തെക്കുറിച്ചോ, അതിന്റെ പ്രവർത്തനത്തെക്കുറിച്ചോ ഒന്നുംതന്നെ അതിനറിവില്ല. എങ്കിലും വിശക്കുമ്പോൾ അതിനറിയാം. ഇപ്രകാരം നൈസർഗ്ഗികമായ ഒരു അഭിനിവേശമാകുന്നു ദൈവത്തെ പ്രാപിക്കുന്നതിനായി മനുഷ്യ മനസ്സിലുള്ളത്. സ്വാഭാവികമായി മനുഷ്യൻ ദൈവവിശ്വാസിയാകുന്നു. ദൈവത്തെ നിഷേധിക്കുകയത്രേ അസ്വാഭാവികമായിട്ടുള്ളത്.

(b) മൂലകാരണ വാദം. (**Cosmological argument**) ഈ ലോകത്തിലുള്ള സകലതിനും കാരണമുള്ളതായി കാണുന്നു. ഇപ്രകാരം പുറകോട്ടു തിരിഞ്ഞ് അന്വേഷിക്കുമ്പോൾ ഈ പ്രപഞ്ചത്തിനും ഒരു മൂലകാരണം ഉണ്ടായിരുന്നിരിക്കണം. ഒരു കാരണത്തിൽനിന്നു മാത്രമേ ഒരു കാര്യം ഉളവാകയുള്ളു. ഇങ്ങനെ വിശ്വപ്രപഞ്ചങ്ങൾക്ക് ഉത്ഭവകാരണമായിട്ടുള്ളി ഒന്നിനെയത്രേ ദൈവമെന്നു നാം

പറയുന്നതു്. സകലത്തിൻേറയും ആരംഭവും ഉത്ഭവവും താൻ മുഖാന്തരമാകുന്നു. അതിൽനിന്നും ഈ മൂലകാരണം എത്ര ബൃഹത്തായ ഒന്നാണെന്നു കാണാം. ഈ വാദത്തെ ഖണ്ഡിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടെങ്കിലും, അതിൻെറ സ്ഥാനം നശിക്കാതെ തന്നെ നിലനിൽക്കുന്നു. പ്രപഞ്ചം നിത്യമായ ഒന്നുതന്നെ എന്നു വന്നാൽ തന്നെ അതിനു നിത്യമായ ഒരു കാരണം ആവശ്യമാണല്ലോ. പ്രപഞ്ചം നിത്യമായ ഒന്നല്ല എന്നു്, അതിൽ നടന്നുകൊണ്ടിരിക്കുന്ന വസ്തുനാശങ്ങൾ നമ്മെ മനസ്സിലാക്കുന്നു.

(c) ഉപാധികാരണവാദം (Teleogical Argument) ഈ വിശ്വത്തെ പരിശോധിക്കുന്ന ഒരുവനു്, അതിലുള്ള അത്ഭുതകരമായ ക്രമത്തെക്കുറിച്ചും ചിട്ടയെക്കുറിച്ചും, മനസ്സിലാകാതിരിക്കയില്ല. ഏതോ ചില അടിസ്ഥാനപ്രമാണങ്ങൾ, നിയമങ്ങൾ പ്രപഞ്ചത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. അതെന്തിനെയാണു കുറിക്കുന്നതു്? അതിൻെറ പിമ്പിലുള്ള ഒരത്ഭുതശക്തിയെത്തന്നെ. അത്ഭുതാവഹമായ ഒരു യന്ത്രവിശേഷം അതിൻെറ നിർമ്മാണകനെ നമ്മിൽ അനുസ്മരിപ്പിക്കുന്നതുപോലെ ഈ ആശ്ചര്യംനിറഞ്ഞ പ്രപഞ്ചം അതിൻെറ സ്രഷ്ടാവിനെ വെളിപ്പെടുത്തുന്നു. സങ്കീ: 19 "ആകാശങ്ങൾ ദൈവത്തിൻെറ മഹത്വത്തെ അറിയിക്കുന്നു, ആകാശത്തട്ടു് അവൻെറ കൈവേലയെ കാണിക്കുന്നു." അപ്രകാരംതന്നെ ഈലോകം ഏതോ ഒരു ലക്ഷ്യത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നുവെന്നു തോന്നുന്നു. വെറും യാദൃശ്ചികങ്ങളുടെ ഒരു സമാഹാരമല്ല, സുദൃഢവും സുവ്യക്തവുമായ ഉദ്ദേശത്തെ ലക്ഷീകരിക്കപ്പെട്ടുകൊണ്ടുള്ളതാകുന്നു പ്രപഞ്ചമെന്നു കാണാം. പരിണാമ വാദം ഈ വാദത്തെ നിഷേധിക്കുന്നില്ല. എന്തെന്നാൽ പരിണാമ വാദം, പരിണാമ വിധത്തെക്കുറിച്ചു മാത്രമേ പറയുന്നുള്ളൂ. പ്രപഞ്ച പ്രമാണങ്ങൾക്കും പ്രവൎത്തനങ്ങൾക്കും പിമ്പിലുള്ള വിധാതാവിനെ നിഷേധിക്കുന്നില്ല. ചിന്തിക്കുന്ന ഏവനും സമ്മതിക്കും, സ്വയംസ്ഥിതനും നിത്യനും ബുദ്ധിസമർത്ഥനുമായ ഒരു സ്രഷ്ടാവു് ഈ പ്രപഞ്ചത്തിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നുവെന്നു്.

(d) സത്വശാസ്ത്രസംബന്ധമായ തെളിവു്. (Ontological Argument) അതായതു് മനുഷ്യമനസ്സാക്ഷിയും സന്മാർഗ്ഗ പ്രേരണയും ഉന്നയിക്കുന്ന തെളിവു്. നന്മയെക്കുറിച്ചുള്ള താല്പര്യം എല്ലാവരിലും കാണാവുന്ന ഒന്നാണു്. സന്മാർഗ്ഗപരമായി വളരുന്നതിനുള്ള ആഗ്രഹവും സാർവത്രികമാണു്. ഇങ്ങനെ നന്മയെക്കുറിച്ചും, സത്യത്തെക്കുറിച്ചും മറ്റുമുള്ള ആശയമുണ്ടാകണമെങ്കിൽ തന്നെ, ആ ആശയത്തെ ഘടിപ്പിച്ചു് ചിന്തിപ്പാൻ ഒരാൾ ഉണ്ടായിരിക്കേണ്ടതാണു്. അതേ, വിശുദ്ധനും നീതിജ്ഞനുമായ ഒരു ദൈവത്തെ സൂചിപ്പിക്കുന്നു. അപ്രകാരംതന്നെ മനസ്സാക്ഷി, അഥവാ അന്തഃകരണത്തിൻെറ പ്രവർത്തനം അതു പലരിലും പല തരത്തിൽ ഇരുന്നാൽ തന്നെയും, ഏതോ ഒരു വലിയ ബോധപരമായ ഒരു ശക്തിയെ കുറിക്കുന്നു. ഉൽകൃഷ്ടമായ ഒന്നിനെക്കുറിച്ചു്, പരമമായ ഒന്നിനെക്കുറിച്ചുള്ള ആഗ്രഹം എല്ലാവരിലും കുടികൊള്ളുന്നു. അങ്ങനെയുള്ള ആഗ്രഹത്തിൽനിന്നും, അപ്രകാരമുള്ള ഒരാൾ സ്ഥിതിചെയ്യുന്നുവെന്നുമാത്രമാണു് ചിന്തിക്കാവുന്നതു്.

ഈ വാദങ്ങൾ ഒന്നുംതന്നെയല്ല ദൈവത്തിലുള്ള നമ്മുടെ വിശ്വാസത്തിനു് അടിസ്ഥാനമായിട്ടുള്ളതു്. അതു് അനുഭവജന്യമായ ഒന്നാണു്. എന്നാൽ ഈ വാദങ്ങൾ നമ്മുടെ വിശ്വാസത്തെ വ്യക്തമാക്കുകയും ന്യായീകരിക്കുകയും മാത്രം ചെയ്യുന്നു.

## 2 ദൈവത്തിൻെറ സ്വഭാവ വിശേഷതകൾ

a. ദൈവം ഏകനാകുന്നു: ദൈവത്തിൽ വിശ്വസിക്കുന്നതിനുള്ള കാരണങ്ങളെ കണ്ടു കഴിഞ്ഞ ശേഷം ദൈവത്തിൻെറ സ്വഭാവ വിശേഷതകൾ എന്തെന്നുള്ള ഒരു പഠനമാണു് നടത്തുന്നതു്, അതിൽ ഒന്നാമതായി ദൈവത്തിൻെറ ഏകത്വത്തെക്കുറിച്ചാകുന്നു ചിന്തിക്കേണ്ടതു് സത്യദൈവത്തിൽ വിശ്വസിക്കുന്ന യാവനൊരുവനും ഏകദൈവത്തിൽ വിശ്വസിക്കേണ്ടിയിരിക്കുന്നു. ശാസ്ത്രവും തത്വശാസ്ത്രവും ഒരുപോലെ സമ്മതിക്കുന്ന ഒന്നു്, പ്രപഞ്ച സ്രഷ്ടാവായി ഒന്നിൽ കൂടുതൽ ആളോ ശക്തിയോ ഉണ്ടാവാൻ പാടില്ലാ എന്നുള്ളതാണു്. പല ദൈവങ്ങളിൽ വിശ്വസിക്കുന്നതു് നിരീശ്വരത്വത്തോടു തുല്യമാണു്"എന്നത്രെ Bicknell പറയുന്നതു്.

ക്രിസ്തുമതത്തിൽ ദൈവത്തിൻെറ ഏകത്വത്തെക്കുറിച്ചുള്ള വിശ്വാസം ക്രിസ്തുവിൽ പരിശുദ്ധാത്മാവിനാലുള്ള ദിവ്യമായ വെളിപാടു് അനുസരിച്ചത്രേ. ഇതു പഴയനിയമത്തിലുണ്ടായിരുന്നതിനെ പരിപൂർണ്ണമാക്കുന്നു. ഏകദൈവവിശ്വാസം ആദ്യമായി ആവിർഭവിക്കുന്നതു് പഴനിയമ സഭയിലാകുന്നു. അതിൻെറ വളർച്ച ക്രമാഗതമായിട്ടുള്ള ഒന്നാണു്. ഇസ്രായേലിൻെറ ദൈവമായ യഹോവാ മററു ജാതികളുടെ ദൈവങ്ങളെപ്പോലെ

ഒരുവനെന്നുമാത്രം പ്രാരംഭത്തിൽ കാണുന്നു. Ex. 3 അവൻ സീനായിപർവ്വതത്തിൽ കൊട്ടങ്കാററുകളുടെ ദൈവമായി വാഴുന്നവനാകുന്നു. Ex. 19. ഏകദൈവവിശ്വാസത്തെ ഉറപ്പിച്ചുള്ള കല്പന അവർക്കു ലഭിക്കുന്നു. Ex. 20. 1. അവൻ ഇസ്രായേലിൻെറ കൂടെ മരുഭൂമിയിൽക്കൂടി പ്രയാണം ചെയ്യുന്നു. Josh. 1. എന്നാൽ എട്ടാം നൂററാണ്ടിലെ പ്രവാചകന്മാരുടെ കാലമാകുമ്പോഴേക്കും യഹോവ സകല ജാതികൾക്കും മേലായി ഏക ദൈവമാകുന്നു. Amos 9: 7, 14. ഏശയാപ്രവാചകൻെറ കാലത്തിൽ "ഞാൻ, ഞാൻ തന്നെ യഹോവാ. ഞാനല്ലാതെ ഒരു രക്ഷിതാവുമില്ല." Is. 43: 11, യഹോവയാകുന്നു, മറെറാരുത്തനുമില്ല. ഞാനല്ലാതെ ഒരു ദൈവവുമില്ല. Is. 45. 5, 6. "ഞാനല്ലാതെ വേറെ ഒരു ദൈവവുമില്ലല്ലോ Is. 45: 21 എന്ന വിശ്വാസത്തിൽ സ്ഥിരപ്പെടുന്നു. യഹോവയും മററു "ദൈവങ്ങളും" തമ്മിലുള്ള വ്യത്യാസങ്ങളും പ്രവാചകന്മാർ താൻ വെളിപ്പെടുത്തികൊടുത്തു. താനല്ലാതെ മററുള്ളവ ദൈവങ്ങളല്ലന്നു ഗ്രഹിപ്പിച്ചു. എപ്രകാരം ഈ പ്രവാചകന്മാരിൽ നിന്നു് ഹിന്ദുമതത്തിലെ അനേക ദൈവങ്ങളെ നമുക്കു് അഭിമുഖീകരിക്കാമെന്നു മനസ്സിലാക്കണം. കൂടുതൽ തെളിവുകൾക്കു് ഈ ഭാഗങ്ങൾ കാണുക. പുറ. 20: 3 ദാനിയേൽ. 4: 39. സക്കറിയാ 14: 9

പുതിയനിയമത്തിൽ ഈ വിശ്വാസം അതേപടി പകർത്തപ്പെട്ടിരിക്കുന്നുവെന്നുമാത്രമല്ല, ക്രിസ്തുമൂലം അതു സമ്പൂർണ്ണതയെ പ്രാപിക്കുന്നു. മത്താ 23. 9 യോഹ. 17. 3, 1 കൊരി. 8. 4, എപ്പേ. 4. 6 ഒരു ക്രിസ്ത്യാനിക്കു് ഈ പ്രപഞ്ചത്തിൻെറ സ്രഷ്ടാവായും, പരിപാലകനായും ഒരു ദൈവത്തെ മാത്രമേ ചിന്തിക്കുവാൻ കഴിയുകയുള്ളു. ഈ അറിവു് ദൈവത്താൽ വെളിപ്പെടുത്തപ്പെട്ടു് ലഭിച്ചിട്ടുള്ളതാണു്. ഈ ദൈവം സകലത്തിന്മേലും കർത്തൃത്വം നടത്തുന്നു. താൻ സകലത്തിൽക്കൂടിയും സജീവമായി പ്രവൎത്തിച്ചു് തൻെറ തിരുവിഷ്ടം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നതായ സത്യേക ദൈവമാകുന്നു ഈ സത്യേക ദൈവത്തെ അറിയുന്നതു നിമിത്തമാണു് നിത്യജീവൻ നമുക്കു ലഭിക്കുന്നതു്. "ഏക സത്യദൈവമായ നിന്നെയും നീ അയച്ചിരിക്കുന്ന യേശുക്രിസ്തുവിനെയും അറിയുന്നതുതന്നെ നിത്യജീവനാകുന്നു." യോഹ. 17: 3

ഇങ്ങനെ ദൈവത്തിൻെറ ഏകത്വത്തിലുള്ള നമ്മുടെ വിശ്വാസം ഒന്നിലധികം കാരണങ്ങളാൽ ഉറപ്പിക്കപ്പെടുന്നു. ന്യായയുക്തിക്കനുസരിച്ചും, ശാസ്ത്രവെളിച്ചത്തിൻെറ അടിസ്ഥാനത്തിലും, ദൈവത്തിൻെറ വെളിപാടു നിമിത്തമായും തിരുവചനം ആദ്യവസാനം നൽകുന്ന തെളിവുകൊണ്ടും ദൈവം ഏകനെന്നു നാം വിശ്വസിക്കുന്നു.

B ദൈവം ഒരു ആളത്വമാകുന്നു. Personal Being.

ദൈവം ഏകനാകുന്നുവെന്ന വിശ്വാസത്തെപ്പോലെ സുപ്രധാനമായ ഒന്നാണു് ദൈവം ഒരു Person (ആൾ)ആകുന്നുവെന്നു് വിശ്വസിക്കുന്നതു്. ശാസ്ത്രജ്ഞന്മാരും, മററു ചില മതങ്ങളും, പ്രപഞ്ചത്തിൻെറ മൂലകാരണമായി ഒരു ശക്തിയെമാത്രം ദർശിക്കുന്നു. ആകയാൽ നമ്മുടെ വിശ്വാസത്തിൻെറ അടിസ്ഥാനമെന്താണു്?

ഈ വിശ്വാസത്തിൻെറ രഹസ്യങ്ങളെ പരിശോധിച്ചാൽ വെറുമൊരു ശക്തിയെക്കവിഞ്ഞു്, ഇച്ഛാശക്തിയുള്ളതും അതനുസരിച്ചു് പ്രവർത്തിച്ചുകൊണ്ടുമിരിക്കുന്ന ഒരു ആൾ ആകുന്നു ദൈവമെന്നു കാണാം. ഊർജ്ജതന്ത്രത്തിലും ഗോളശാസ്ത്രത്തിലുമുണ്ടായിട്ടുള്ള വികസനം, ബുദ്ധിമാനായ ഒരു സ്രഷ്ടാവിനെ ചൂണ്ടിക്കാണിക്കുന്നുണ്ടു്. അപ്രകാരം തന്നെ ചിന്തിക്കുമ്പോൾ ആളത്വമുള്ള മനുഷ്യൻെറ സ്രഷ്ടാവു് ഒരു ആളത്വത്തിൽ കുറയാത്തതായിരിക്കണം. മനുഷ്യനിൽ നൈസർഗ്ഗികമായ ദാഹമാകുന്ന ദൈവവുമായി സംസർഗ്ഗം പുലർത്തുകയെന്നുള്ളതു്. സംസർഗ്ഗം സാദ്ധ്യമാകുന്നതു രണ്ടു് ആളത്വങ്ങൾ (വ്യക്തികൾ) തമ്മിൽ മാത്രമാണു്. ആളത്വമില്ലാത്ത പദാർത്ഥങ്ങൾ തമ്മിൽസംസർഗ്ഗംസാദ്ധ്യമല്ലല്ലോ.ആകയാൽ മനുഷ്യനും ദൈവുമായി സംസർഗ്ഗം പുലർത്തണമെങ്കിൽ ദൈവവും ഒരു ആളത്വമായിരിക്കണം. വെറും ശക്തിയായാൽ പോരാ. ഹിന്ദുമതത്തിൽ ചില ഭാഗത്തു്, ദൈവത്തെ നിർഗ്ഗുണനെന്നു് വിളിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ദൈവമാകട്ടെ സൽഗുണനായ ഒരു ആൾ ആകുന്നു. തന്നെക്കുറിച്ചു് 'നേതി നേതി' (ന+ഇതി) എന്നു പറയുന്നതും ശരിയല്ല. തന്നിൽ സുവ്യക്തമായ വ്യക്തിത്വം ഉള്ളതിനാൽ ആളത്വമെന്ന വിധത്തിൽ മാത്രമേ ചിന്തിക്കാൻ പാടുള്ളു.

ദൈവം ആളത്വമാകുന്നുവെന്നു് പറയുമ്പോൾ ഏതാണ്ടു് മനുഷ്യൻെറ ആളത്വത്തെപോലെ മാത്രമെന്നു് നാമൊരിക്കലും ചിന്തിക്കാൻ പാടില്ല. എത്രവലിയ അന്തരമാകുന്നു തമ്മിലുള്ളതു്. എന്നാൽ മനുഷ്യൻെറ ആളത്വത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ഏതൊന്നിൻെറ അഥവാ ആരുടെ

# റഷ്യൻ ഓർത്തഡോക്സ് സഭ

(ഡീക്കൻ, സി. സി. മാത്യൂ ബി. ഏ. കൽക്കട്ടാ)

റഷ്യയിൽ സഭക്കു് ആരാധനാസ്വാതന്ത്ര്യവും സുവിശേഷഘോഷണ സ്വാതന്ത്ര്യവും ഉണ്ടെന്നു് അവിടത്തെ ഓർത്തഡോക്സ്സഭയും നവീകരണക്കാരും ഒരുപോലെ അവകാശപ്പെടുന്നുണ്ടു്. ഇരുമ്പുമറയിൽനിന്നും നിർഗ്ഗമിക്കുന്ന ഈ സഭയുടെ ഇന്നത്തെ വിവരങ്ങൾ വായനക്കാർക്കു് താല്പര്യമായിരിക്കുമെന്നു കരുതുന്നു.

1955 ആദ്യം ഔദ്യോഗികമായി പുറപ്പെടുവിച്ചിട്ടുള്ള സ്ഥിതിവിവരക്കണക്കിൽ നിന്നും അവിടത്തെ സഭയേപ്പറ്റി പല അറിവുകൾ ലഭിക്കുന്നുണ്ടു്. കഴിഞ്ഞ അഞ്ചു വർഷങ്ങൾക്കു മുമ്പുള്ള കണക്കിൽ നിന്നും സഭയെ സംബന്ധിച്ചിടത്തോളം ഗണ്യമായ വ്യത്യാസം കാണുന്നില്ല. അവിടെ ഓർത്തഡോക്സുസഭക്കു് 25,000 ദേവാലയങ്ങളും 32,000 പട്ടക്കാരും 100 ലക്ഷം വിശ്വാസികളുമുണ്ടു്. റഷ്യൻ ഓർത്തഡോക്സുസഭ ലോകത്തിൽ ഉള്ള ഏതൊരു ദേശീയസഭയേക്കാളും പ്രഥമഗണനീയമാണെന്നുള്ള വസ്തുത പ്രശംസനീയമാണു്. മോസ്കോയിലും ലനിൻഗ്രാഡിലും ഓരോ ഉപരി വൈദികകോളജുകൾ (Higher Theological Colleges) ഉണ്ടു്. മററു പല സ്ഥലങ്ങളിലായി പത്തു് അടിസ്ഥാന വൈദികസിമ്മനാരികളുമുണ്ടു്. 'ഇവകളിൽ വിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചിട്ടുള്ളതായി പ്രസ്തുത കണക്കിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. സഭാഭരണത്തിൽ ഏർപ്പെട്ടിരിക്കുന്ന 75 മേല്പട്ടക്കാർ ഉണ്ടു്. അനാരോഗ്യം മൂലവും വാർദ്ധക്യം മൂലവും ഭരണകാര്യങ്ങളിൽ നിന്നൊഴിഞ്ഞിരിക്കുന്നവരായും, സഹായ മെത്രാന്മാരായും വേറെയും ഉണ്ടു്.

90 സന്യാസാശ്രമങ്ങൾഉണ്ടു. ഭൗതികവാദത്തിൻെറ കൊടുമുടിയിലും, ആദ്ധ്യാത്മിക ജീവിതത്തിൻെറ ശ്രേഷ്ഠപദവിയിലേക്കു് പോകുവാൻ ആഗ്രഹിക്കുന്ന ആളുകൾ ഉള്ളതായി കാണുന്നതു് പ്രത്യേകം ശ്രദ്ധേയമാണു്. മോസ്കോ പാത്രിയർക്കാ അരമനയിൽ നിന്നു പുറപ്പെടുന്ന "Journal of the Moscow patriarchate" 64 പേജിൽ നിന്നും 80 പേജായി വർദ്ധിപ്പിച്ചിട്ടുണ്ടു്. ഈ മാസികയുടെ ഒരു ലക്കത്തിൽ മലങ്കരസഭയേപ്പററി ഒരു ലേഖനം ആരോ എഴുതിയതായി മനോരമയിലെ ഒരു "ലണ്ടൻ കത്തിൽ" നിന്നും കാണുവാൻ ഇടയായി. ഈ മാസികയിൽ 40 പേജുകൾ സഭാകാര്യങ്ങൾക്കായും ബാക്കി "ലോകസമാധാന"ത്തെ

---

സാദൃശ്യത്തിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടുവോ അ ദൈവവുമായി അവനു് സാദൃശ്യമുണ്ടെന്നു വരുന്നു. അങ്ങനെ ദൈവത്തിൻെറ ആളത്വത്തിൽ നാം വിശ്വസിക്കേണ്ടതായും വരുന്നു.

വേദപുസ്തക തെളിവുകൾ എത്രയോ അനവധിയാകുന്നു. ആരംഭംമുതൽ അവസാനം വരെയും ദൈവം ഒരു ആളത്വമാകുന്നുവെന്നുള്ള വെളിപാടത്രേ കാണുന്നതു്. ഒരു ശക്തിയുടെ പ്രവർത്തനമായിട്ടല്ല. ഒരു ആൾ എന്ന നിലയിൽ ദൈവം പ്രവർത്തിക്കുന്നതു് പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഒരാളത്വത്തിനു് അവശ്യമുണ്ടായിരിക്കേണ്ടതു് ഇച്ഛാശക്തി, (will) ജ്ഞാനം (Knowledge) നിശ്ചയം (purpose) എന്നിത്യാദിയാണല്ലോ തൻെറ ഇച്ഛാശക്തി, മത്ത. 7. 21 യോഹ. 6. 39, എഫേ. 1. 11, 1 യോഹ. 5. 14 ഈ ഭാഗങ്ങളിലും ജ്ഞാനവും നിശ്ചയവും, 2 ശമു. 14. 14, മത്ത 6. 8 യോഹ· 10. 15· അപ്പോ 4. 28 ഈ ഭാഗങ്ങളിലും കാണാം. സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനുമുള്ള കഴിവും ആളത്വത്തിനുമാത്രമേ സാധിക്കയുള്ളു. ഹോശ 11. 1, ഏശ. 43. 4 യോഹ· 15. 9, 1. യോഹ. 4. 8 അപ്രകാരം തന്നെ വികാരവിശേഷങ്ങളും ആളത്വത്തിനു മാത്രമുള്ള പ്രത്യേകതയാണു്. അതും ദൈവത്തിൽ ഉള്ളതായി രേഖപ്പെടുത്തിയിരിക്കുന്നു. Is. 63. 10, 60. 10 യോഹ. 3. 36. etc.

മേൽകാണിച്ചിരിക്കുന്ന സ്വഭാവങ്ങൾ ദൈവത്തിൽ ഉണ്ടെന്നു പറയുമ്പോൾ ദൈവത്തിനു് മനുഷ്യത്വം കല്പിക്കുകയും അങ്ങനെ മനുഷ്യൻ ദൈവത്തെ അവൻെറ സാദൃശ്യത്തിൽ സൃഷ്ടിക്കുകയു മത്രേ ചെയ്യുന്നതു് (Anthropomorphism) എന്നു് വിമർശിക്കുന്നുണ്ടു്. എന്നാൽ ദൈവത്തെക്കുറിച്ചു് നമ്മുടെ കഴിവനുസരിച്ചും പ്രാപ്തിയനുസരിച്ചും മാത്രമേ ചിന്തിക്കുവാൻ നിവൃത്തിയുള്ളു എന്നുള്ളതോർക്കുമ്പോൾ പ്രസ്തുത വിമർശനത്തിനു് സ്ഥാനമില്ലാതാകുന്നു.

തുടർന്നും ദൈവത്തിൻെറ മററു ചില സ്വഭാവ വിശേഷതകളെക്കുറിച്ചു തന്നെയാണു് നമുക്കു ചിന്തിക്കുവാനുള്ളതു്.

# പുരോഗമനനിർണ്ണയത്തിനുള്ള മാനദണ്ഡം.

(പി. എൻ. നൈനാൻ ബി. ഏ.)

നമ്മുടെ ചില ഇടവകകൾ ക്രമശഃ പുരോഗമിച്ചു കൊണ്ടിരിക്കുന്നതായി നാം പറയാറുണ്ട്. പക്ഷെ പുരോഗമന നിർണ്ണയത്തിനു് ആസ്പദമായ മാനദണ്ഡം എന്താണെന്നു് നാം സാധാരണ ആലോചിക്കാറില്ല. അതു കൊണ്ടു് നമ്മുടെ നിർണ്ണയം തെററിപ്പോയെന്നു വരാനിടയുണ്ട്. അളവുകോൽ ശരിയായിട്ടുള്ളതല്ലെങ്കിൽ അളവും ശരിയാകുകയില്ലെന്നുള്ളതു സ്പഷ്ടമാണെല്ലോ. പുരോഗമനത്തിൻെറ അളവുകോൽ എന്താണു്? പുരോഗമിച്ചു കൊണ്ടിരിക്കുന്ന ഒരു ഇടവക എന്നു പറയുമ്പോൾ നാം അർത്ഥമാക്കുന്നതു എന്താണു്? ഈ രണ്ടു ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളാണു് ഇതിനു താഴെ കുറിക്കുന്നതു്.

ഏതെങ്കിലും ഒരു ലക്ഷ്യത്തോടുള്ള സമീപനത്തിനാണു് നാം പുരോഗമനം എന്നു പറയുന്നതു്. ആകയാൽ പുരോഗമന നിർണ്ണയം ചെയ്യുന്നതിനു് ഒരു ലക്ഷ്യമുണ്ടായിരിക്കണമെന്നു സിദ്ധിക്കുന്നു. ലക്ഷ്യത്തോടു് അടുത്തടുത്തു വരുന്നതു പുരോഗമനവും അകന്നകന്നു പോകുന്നതു് അധഃപതനവുമാണു്. അതുകൊണ്ടു് ഒരിടവകക്കു് പുരോഗമനമോ, അധഃപതനമോ ഉണ്ടായിക്കൊണ്ടിരിക്കുന്നതെന്നു നിശ്ചയിക്കുന്നതിനു്, അതിൻെറ ലക്ഷ്യം എന്തെന്നു ക്ളിപ്തപ്പെടുത്തേണ്ടതും ആ ലക്ഷ്യത്തോടു് അതു് അടുക്കുകയോ അകലുകയോ ചെയ്യുന്നതെന്നു് കണ്ടു പിടിക്കേണ്ടതും ആകുന്നു. എന്നാൽ ഇത്രയൊന്നും സൂക്ഷ്മ പരിശോധന നടത്തിയിട്ടല്ല നാം സാധാരണ പുരോഗമനം തിട്ടപ്പെടുത്തുന്നതു്. ഒരു ദൃഷ്ടാന്തം വിവരിക്കാം. ഒരു ഇടവകയിൽ ഉദ്ദേശം അഞ്ഞൂറു കുടുംബങ്ങളുണ്ടെന്നു സങ്കല്പിക്കുക. ഇടവകാംഗങ്ങളുടെ സംഖ്യാബാഹുല്യം പോലെ സാമ്പത്തിക ശക്തിയും ഒത്തിണങ്ങിയിരിക്കുന്നു. പള്ളിവകയായി ധാരാളം വസ്തുക്കളുണ്ടു്. അവയിൽ നിന്നു നല്ലൊരു തുക പാട്ടമായിവരും. നീക്കിയിരിപ്പുസംഖ്യ ലക്ഷക്കണക്കിനു ബാങ്കിൽ സുരക്ഷിതമായി കിടക്കുന്നു. ശില്പകലാവൈദഗ്ധ്യത്തിനു് ഒരു മാതൃകയായി ഉയർന്ന മുകപ്പുകളും മണിമാളിക മുതലായവയും മൂലം പള്ളിക്കെട്ടിടം പരിശോഭിച്ചു നിൽക്കുന്നു. പെരുനാളിനു കരിമരുന്നു പ്രയോഗവും ചെണ്ടമേളങ്ങളും മുടക്കുകയില്ല. നാനാജാതിമതസ്ഥരുൾപെടുന്ന ഒരു വലിയ ജനസംഘം പെരുനാളിനു വരും. പെരുനാൾ വരവു് പതിനായിരം രൂപക്കടുത്തു വരും. പള്ളിക്കു വേണ്ട ഉപകരണങ്ങൾ എല്ലാമുണ്ടു്. വെള്ളിക്കുരിശുകൾ മാത്രമല്ല, പൊൻകുരിശും ഉണ്ടു്. ആണ്ടു തോറും പ്രസംഗയോഗം വലിയ തോതിൽ നടത്തും. ഇതൊക്കെ കേൾക്കുമ്പോൾ മേൽ പറഞ്ഞ ഇടവകക്കു പുരോഗമനം കൈവന്നതായി നാം ചിന്തിച്ചു പോകും. പക്ഷെ ശേഷം കാര്യങ്ങൾ കൂടി കേൾക്കുക. ഇടവക കാര്യങ്ങളിൽ ഒരു നേരിയ ന്യൂനപക്ഷം മാത്രമേ ഞായറാഴ്ചദിവസങ്ങളിൽ പള്ളിയിൽവരികയുള്ളൂ സൺഡേസ്കൂളും വനിതാസമാജങ്ങളും നാമമാത്രമായി നടത്തപ്പെടുന്നു. ഇടവകാംഗങ്ങൾ രണ്ടു ചേരിയായി തിരിഞ്ഞു കേസുകൊടുക്കാൻ വട്ടം കൂട്ടിക്കൊണ്ടിരിക്കുന്നു. ഓരോ ചേരിക്കാർക്കും

---

സംബന്ധിച്ചുള്ള ലേഖനങ്ങൾക്കുമാണു്. മററു ചില പ്രസിദ്ധീകരണങ്ങളുമുണ്ടു്. അവ ഓർത്തഡോക്സ് ആരാധനയെപ്പററി പരാമർശിക്കുന്നവയാണു്. ആകെക്കൂടെ നോക്കിയാൽ ആദ്ധ്യാത്മികമായ ഒരു നവചൈതന്യം ഇന്നു് റഷ്യയിൽ കാണുവാനുണ്ടു്.

റഷ്യൻ സഭയുടെ ധനപരമായ നിലയേപ്പററി രസകരമായ ചില അറിവുകൾ ലഭിക്കുന്നുണ്ടു്. റഷ്യൻ സഭ വലിയ ധനികയാണു്. ആരാധനകൾക്കായി ദേവാലയങ്ങൾ നിറഞ്ഞാണു് ആളുകൾ കൂടുന്നതു്. അവർ നിക്ഷേപിക്കുന്ന നേർച്ചകൾ മാത്രമാണു് ധനാഗമമാർഗ്ഗങ്ങൾ. മെഴുകുതിരികൾ ധാരാളം നേർച്ചയായി വരുന്നുണ്ടു്. (നമ്മുടെ പള്ളികൾ നിറഞ്ഞു് ആരാധനകൾക്കു് ആളുകൾ കൂടുമെങ്കിൽ ആത്മികമായും സാമ്പത്തികമായും ഉള്ള ദാരിദ്ര്യം മാറുക തന്നെ ചെയ്യും.) ആവശ്യങ്ങൾ കഴിഞ്ഞുള്ളതു് ഭദ്രാസന ഓഫീസുകളിലേക്കയയ്ക്കുകയും അവിടെ നിന്നു് പാത്രിയർക്കാ അരമനയിലേക്കു് അയയ്ക്കുകയുമാണു് പതിവു്. വലിയ ശമ്പളമാണു് പട്ടക്കാർക്കും മററും ലഭിക്കുന്നതു്. ബിഷപ്പന്മാർക്കും പാത്രിയർക്കീസിനും ശമ്പളമാണത്രേ! ഒരു ബിഷപ്പിനു് അലവൻസു കൂടാതെ പ്രതിമാസം 12,000 രൂപാ ശമ്പളം ലഭിക്കുന്നെന്നുള്ള വസ്തുത പലർക്കും വിശ്വസനീയമായി തോന്നുകയില്ലായിരിക്കാം. (Collected from "The Living Church" june 55)

താൽപ്പര്യമുള്ള ഓരോ പട്ടക്കാരുമുണ്ട്. അവർ തമ്മിലുള്ള അഭിപ്രായ ഭിന്നത വർദ്ധിച്ചു വരുന്നു. ഇടവക മേലധികാരത്തിനു കീഴ്പ്പെടുന്നതു് പൂർണ്ണ തൃപ്തിയോടു കൂടിയല്ല സഭാദ്ധ്യക്ഷന്മാർക്കു പള്ളിയിന്മേലും പള്ളിവക വസ്തുക്കളിന്മേലും അധികാരവും അവകാശവും ഉണ്ടെന്നു് തുറന്നു പറയാൻ മടിയാണ്. സഭാ ഭരണഘടന അനുസരിച്ചു പള്ളിക്കാര്യങ്ങൾ നടന്നു കാണ്മാൻ ഇടവകാംഗങ്ങൾക്കു തൃപ്തിയില്ല. ഇടവകക്കാർ പട്ടക്കാരെ കുററം പറയും. പട്ടക്കാർ ഇടവകക്കാരെ കുററം വിധിക്കും. ട്രസ്റ്റിസ്ഥാനത്തിനു കൊതിയുള്ളവർ പലരുണ്ടു്. ഒരിക്കൽ കിട്ടിയ ട്രസ്റ്റിസ്ഥാനം വിട്ടുകൊടുക്കാൻ മനസ്സുള്ളവർ ചുരുക്കം. യുവജനസമാജങ്ങളുടെ ദൃഷ്ടിയിൽ ആത്മീക കാര്യങ്ങളല്ല, ഭരണകാര്യങ്ങളാണു് അധികം പതിയുന്നതു്. ഇടവകപ്പൊതുയോഗത്തെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടു തുല്യമായിട്ടാണു് അ ഇടവയിൽ ചിലർ കരുതുന്നതു്. പട്ടക്കാർക്കു് ഇടവകാംഗങ്ങളിൽ പലരേയും പരിചയമില്ല. ഗൃഹ സന്ദർശനത്തിനു തീരെ സമയമില്ലെന്നു് അവർ കൂടെക്കൂടെ പറയാറുണ്ടു്. ഞായറാഴ്ച ഒഴിച്ചുള്ള ദിവസങ്ങൾ ധന സമ്പാദന വിഷയങ്ങൾക്കായി മാത്രം ചെലവഴിക്കുന്നതിൽ തെററില്ലെന്നു് അവർക്കു് അഭിപ്രായമുണ്ടു്. ഇനിയും ഇതുപോലെ പലതും പറയാനുണ്ടെങ്കിലും കേവലം ഒരു ദൃഷ്ടാന്തമായി തയ്യാറാക്കിയ ഈ സാങ്കൽപ്പിക വിവരണം ദീർഘിപ്പിക്കുന്നില്ല. ആ ഇടവകയുടെ പുരോഗമനത്തെപ്പററി നമുക്കു തോന്നിയ അഭിപ്രായം ഇപ്പോൾ മാറിയിരിക്കുന്നു. യഥാർത്ഥത്തിൽ ആ ഇടവക അത്രമാത്രം പുരോഗമിച്ചിട്ടില്ലെന്നും ആലസ്യം പൂണ്ടു മയങ്ങിക്കിടക്കുകയാണെന്നും നാം മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. ഒരു ഇടവകയുടെ പുരോഗമനം എന്നു നാം പറയുമ്പോൾ ആത്മീയ പന്ഥാവിലൂടെയുള്ള പുരോഗതിയാണു് യഥാർത്ഥത്തിൽ നാം അർത്ഥമാക്കുന്നതു്. അതാണു് സാക്ഷാത്തായ പുരോഗമനം. ഒരു ഇടവക ആത്മീകമായി എത്രത്തോളം ഉയർന്നിട്ടുണ്ടോ അത്രത്തോളം അതു പുരോഗമിച്ചിട്ടുണ്ടു്. ആത്മീക നേട്ടങ്ങൾ ഇല്ലെങ്കിൽ പുരോഗമനവും ഇല്ല. ലൌകിക സമ്പാദ്യങ്ങളെ അടിസ്ഥാനമാക്കിയല്ല, ആത്മീക നേട്ടങ്ങളെ ആധാരമാക്കി വേണം പുരോഗമനം നിർണ്ണയിക്കാൻ. ആത്മീകനേട്ടങ്ങൾക്കു് പ്രയോജകീഭവിക്കുന്നതിനനുസരിച്ചുള്ള വിലയേ ലൌകിക സമ്പാദ്യങ്ങൾക്കുള്ളൂ. അതിനാൽ ഇടവകകൾ കർത്തൃപ്രാർത്ഥനയിലെ "ദിഷ്ടതിയുടെ അപ്പം"കൊണ്ടു് ന്യായമായി തൃപ്തിപ്പെടേണ്ടതാണു്.

ഇടവക, സഭയുടെ ഘടകമാണു്. സഭ കർത്താവിന്റെ ശരീരവുമാണു്. കർത്താവിന്റെ ശരീരത്തിലെ ഒരു അവയവമായി തദാത്മ്യം പ്രാപിക്കുമാറു് ആത്മീക നിറവു സമ്പാദിക്കുകയെന്നുള്ളതാണു് ഓരോ ഇടവകയുടെയും ലക്ഷ്യം. ആ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനു പശ്ചാപവും മായം ചേരാത്തതും ദൈനം ദിനമുള്ള ആത്മീക വ്യാപാരങ്ങളുടെ ഫലമായി ലഭിക്കുന്ന ആത്മീകാഭിവൃത്തിയാണു് അളവുകോൽ. ഈ മാനദണ്ഡംകൊണ്ടു് അളക്കുമ്പോൾ പടിപടിയായി പുരോഗമനം ഉണ്ടായിരിക്കത്തക്കവണ്ണം നേതൃത്വം നൽകുകയാണു് പട്ടക്കാരന്റെ ചുമതല. ആ നേതൃത്വത്തിനു വിധേയമായി അച്ചടക്ക ബോധത്തോടു കൂടി ഒന്നിനൊന്നു മുന്നേറുകയാണു് ഇടവകാംഗങ്ങളുടെ കർത്തവ്യം

## വാർത്തകളും കുറിപ്പുകളും

(6—ാംപേജിൽനിന്നും തുടർച്ച)

### എറണാകുളം

സ്ഥലം സുറിയാനിപ്പള്ളിയിൽ ഇക്കൊല്ലത്തെ എട്ടുനോമ്പു് വന്ദ്യദിവ്യശ്രീ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ നേതൃത്വത്തിൽ ആചരിക്കപ്പെട്ടിരിക്കുന്നു. 9-9-1955.

### പാത്രിയർക്കീസ് കക്ഷിയിൽനിന്നു

തുമ്പമൺ പള്ളിവാതുക്കൽ പുത്തൻ വീട്ടിൽ ദിവ്യശ്രീ കോശി കത്തനാർ ബി. ഏ. സെപ്തംബർ 22—ാംനു വെള്ളിയായ്ച കോട്ടയം കാതോലിക്കേററു് അരമനയിൽ എത്തുകയും പാത്രിയർക്കീസു് കക്ഷിയിൽനിന്നും പിരിഞ്ഞു നമ്മോടു കൂടി ചേരുവാനുള്ള അഭിലാഷം പ്രകടിപ്പിക്കുകയും ചെയ്കയാൽ പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു അദ്ദേഹത്തിന്റെ അപേക്ഷ അനുസരിച്ചു് അദ്ദേഹത്തെ സ്വീകരിച്ചിരിക്കുന്നു.

### പരുമലപ്പെരുനാൾ

പരിശുദ്ധ പരുമല തിരുമേനിയുടെ പെരുന്നാൾ പതിവുപോലെ ഈ ആണ്ടിലും നവംബർ 1—ം 2—ം തീയതികളിൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലേയും ശേഷം വന്ദ്യതിരുമേനിമാരുടെയും മഹനീയ സാന്നിദ്ധ്യത്തിൽ പരുമലപള്ളിയിൽ ആഘോഷപൂർവം കൊണ്ടാടുന്നതാണു്.

# THE MALANKARA SABHA

License No. 475 dated 11th April 1946—Registered No. M. 6125.

### സമുദായക്കേസ്

സമുദായക്കേസ്സിൻെറ അപ്പീൽവാദം സെപ്റ്റംബർ 19—ാംനു- മുതൽ ബ. തിരു-കൊച്ചി ഹൈക്കോർട്ടിൽ മെ. ജസ്റ്റീസ് ശങ്കരൻ, ജസ്റ്റീസ് ജി. കുമാരപ്പിള്ള ജസ്റ്റീസ് എം. എസ്സ് മേനോൻ എന്നിവരടങ്ങിയ ഫുൾ ബെഞ്ചിൽ വാദം ആരംഭിച്ചിരിക്കുന്നു. പാത്രിയർക്കീസ് ഭാഗത്തേക്ക് മെ. തൈക്കാട്ട സുബ്രഹ്മണ്യയ്യർ, കെ. വി. ഏബ്രഹാം എന്നീ അഡ്വൊക്കേററന്മാരും കാതോലിക്കാ ഭാഗത്തേക്ക് ബാററിസ്റ്റർ എം. കെ. നമ്പ്യാർ മി. ഏബ്രഹാം എന്നീ അഡ്വൊക്കേററന്മാരുമാണ വാദിക്കുന്നതു്.

### മർത്തമറിയം സമാജം

കോട്ടയം ഭദ്രാസന വനിതാസമാജം സെക്രട്ടറി ഏലിയാമ്മചെറിയാൻ അറിയിക്കുന്നതു്:—

കോട്ടയം മർത്തമറിയം വനിതാസമാജാംഗങ്ങൾക്കായി ഒരു ധ്യാനയോഗം ഒക്ടോബർ 23 മുതൽ 26വരെയുള്ള തീയതികളിൽ നിലയ്ക്കൽ പള്ളിയിൽ വച്ച് റെവ. ഫാ. എൻ. ജി. കുറിയാക്കോസ് എം. എ. ബി. ഡിയുടെ നേതൃത്വത്തിൽ നടത്തുന്നതാണ്. കോട്ടയംഭദ്രാസനത്തിലുള്ള എല്ലാ സ്ത്രീജനങ്ങളെയും ഉദ്ദേശിച്ച് ഇതു നടത്തപ്പെടുന്നതാകയാൽ സ്ത്രീകളെല്ലാം അതിൽ സംബന്ധിക്കണമെന്നതാല്പര്യപ്പെടുന്നു. ബ. അച്ചന്മാർപതിവുപോലെ വേണ്ട പ്രോൽസാഹനങ്ങൾ നൽകുമെന്നു വിശ്വസിക്കുന്നു.

### ബോംബെ ഇടവകവാർത്തകൾ

(സ്വ. ലേ.)

ഓർത്തഡോക്സ്സിറിയൻ ക്രിസ്ത്യൻ യൂത്തു ലീഗിൻെറയും സ്ത്രീസമാജത്തിൻെറയും ഏകോപിച്ചുള്ള ഒരു യോഗം സെപ്റ്റംബർ 3–ാം തീയതി വൈകിട്ട ബോംബെ വൈ. എം. സി. ഏ. ജനറൽസിക്രട്ടറി ശ്രീമാൻ ജോൺ ആൻറണിയുടെ അദ്ധ്യക്ഷതയിൽകൂടി. ഇംഗ്ളണ്ടിലേക്കു കപ്പൽ കയറുന്നതിനായി ഇവിടെയെത്തിയ തുമ്പമൺഭദ്രാസനസിക്രട്ടറി റെവ. ഡീക്കൻ, കെ. സി. ഉമ്മൻ പ്രസ്തുതയോഗത്തിൻെറ പ്രധാന പ്രാസംഗികനായിരുന്നു. റെവ. പി. വി. ജോർജ്ജ് ക്ലേറി, ബഃ ശെമ്മാശ്ശനെ സദസ്യർക്കു പരിചയപ്പെടുത്തുകയും, ശ്രീമാൻ കെ. സി. നൈനാൻ കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു.

ഇംഗ്ളണ്ടിലെ "കമ്യൂണിററി ഓഫ് റിസ്സറക്ഷൻ" എന്ന സമൂഹത്തിൽ പരിശീലനാർത്ഥം പോകുന്ന റെവ. ഡീക്കൻ കെ. സി. ഉമ്മൻ അവർകൾക്ക് ഇടവകയിലെ യൂത്തുലീഗിൻെറ ആഭിമുഖ്യത്തിൽ സമുചിതമായ ഒരു യാത്രഅയപ്പു നൽകുകയുണ്ടായി. പ്രസ്തുതയോഗത്തിൽ പൂനായിടവക വികാരി റെവ. ഫാ. തോമസ് മുത്തേടം ആദ്ധ്യക്ഷം വഹിച്ചു. റെവ. പി. വി. ജോർജ്ജ്ക്ലേറി, ശ്രീമാന്മാരായ ഈ. വി. ജോർജ്ജ്, വി. വി. മാത്യു എന്നിവർ ബ: ശെമ്മാശ്ശനു മംഗളം ആശംസിച്ചുകൊണ്ടു പ്രസംഗിച്ചു. ബ. ശെമ്മാശ്ശൻ ആശംസകൾക്കു മറുപടി പറയുകയും, ശ്രീമാൻ കെ. സി. നൈനാൻ കൃതജ്ഞതാപ്രസംഗം ചെയ്കയും ചെയ്തു.

സെപ്റ്റംബർ 8–ാംനു- രാവിലെ "സെലീഷ്യാ" എന്ന കപ്പലിൽ ബഃ ശെമ്മാശ്ശൻ ഇവിടെനിന്നും ഇംഗ്ളണ്ടിലേക്കു യാത്ര തിരിച്ചു.

## മലങ്കരസഭയ്ക്കു് ഒമ്പതു വയസ്സ് പൂർത്തിയായിരിക്കുന്നു

ഈ ലക്കത്തോടുകൂടി മലങ്കര സഭാമാസികയ്ക്ക് ഒമ്പതു വയസ്സു പൂർത്തിയായിരിക്കുന്നു. അടുത്ത മാസത്തിൽ 10–ാം പുസ്തകം ആരംഭിക്കയാണ്. മുൻകൊല്ലങ്ങളിൽ മാസികാബന്ധുക്കളിൽ ബഹുഭൂരിപക്ഷം പേരും വരിസംഖ്യ മുൻകൂറായി അടച്ചുതന്നു സഹായിച്ചതുകൊണ്ടാണ മലങ്കരസഭ വലിയ ക്ലേശമൊന്നും കൂടാതെ യഥാവസരം പുറപ്പെടുവിച്ചുകൊണ്ടിരിക്കാൻ സാധിച്ചിട്ടുള്ളതു് എന്ന വസ്തുത കൃതജ്ഞതാപൂർവം അനുസ്മരിച്ചുകൊള്ളുന്നു. പുതിയ വർഷത്തിലും അപ്രകാരം തന്നെ ഞങ്ങളുടെ പ്രിയപ്പെട്ട മാന്യമാസികാബന്ധുക്കളെല്ലാവരും പ്രവർത്തിക്കുമെന്നു ഞങ്ങൾക്കു സുദൃഢമായ വിശ്വാസമുണ്ട്. എല്ലാവരുടെയും സ്നേഹനിർഭരവും ഹൃദയപൂർവകവുമായ സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു,

മാനേജർ.

റോമൻദുരുപദേശങ്ങൾ, റീത്തുകാരുടെ ഏറുവപറച്ചിൽ, എന്നീ ലേഖനങ്ങൾ യഥാവസരം ലഭിയ്ക്കായ്കകൊണ്ടു് ഈ ലക്കത്തിൽ പ്രസിദ്ധം ചെയ്വാൻ സാധിച്ചിട്ടില്ല. പ്രസ്തുതലേഖനങ്ങൾ അടുത്ത ലക്കത്തിൽ പതിവുപോലെ പ്രസിദ്ധപ്പെടുത്തുന്നതാണ്.

(പത്രാധിപർ)

Edited Printed and published by The Rev. Fr. T. C. Jacob, at the M. M.Press' Kottayam.